# പ്രദക്ഷിണം

മലങ്കരയുടെ സഭാവിചാര ശബ്ദം

കോത്തല സെഹിയോൻ യുവജനപ്രസ്ഥാനം പ്രസിദ്ധീകരണം

നവംബർ 2018


"ഇടയൻ ജനത്തെ
പച്ചയായ പുൽപുറങ്ങളിലേക്കും
സ്വച്ഛതയുള്ള വെള്ളത്തിന്റെ
അരികിലേക്കും നയിക്കണം"

ഫാ. ഡോ. കെ. എം. ജോർജ്





പ്രളയത്തിന്റെ
നാളുകളിൽ
സ്നേഹസ്പർശവുമായി
കോത്തലയിലെ
യുവാക്കൾ



SEHION OCYM, KOTHALA
STARVATION THREATENS IF WE DON'T ACT QUICKLY
GIVE A HELPING HAND TO THE FLOOD VICTIMS
SEHION OCYM, KOTHALA
GIVE A HELPING HAND TO THE FLOOD VICTIMS
YOUR GREATNESS IS NOT WHAT YOU HAVE, ITS WHAT YOU GIVE

# പ്രളയത്തിന്റെ നാളുകളിൽ സ്നേഹസ്പർശവുമായി കോത്തലയിലെ യുവാക്കൾ










emkays
supermarket




Groceries/Bakery/Frozen
Foods/Beverages/Fruits & Vegetables/Fish
& Meat/Paper goods/Stationary/Home care/
Personal Care/Baby Care/
Gifts/Crockery/Steel & Aluminium
products/Pet foods/Paper Products etc.

**Your one stop shopping solution!!!**

PH: 6282316709, 9539759702



**സാബു കുറിയാക്കോസ്**
**ചാണകപ്പാറയ്ക്കൽ**

പ്രദക്ഷിണ വഴികളിൽ
ഓരോ ചുവട് വയ്ക്കുമ്പോഴും
ഞങ്ങളുടെ ഓർമ്മയിൽ
വഴികാട്ടിയായി താങ്കൾ ഉണ്ടാകും.

# താളുകളിൽ


| | |
|---|---|
| ഇടയശബ്ദം | 2 |
| ഇടയൻ ജനത്തെ പച്ചയായ പുൽപുറങ്ങളിലേക്കും.... | 3 |
| വിശുദ്ധ നാട് സന്ദർശനം | 7 |
| വലിയ ജീവിതാനുഭവങ്ങൾ | 10 |
| ഹരിതസേന | 12 |
| സ്കൈ ഈസ് ദി ലിമിറ്റ് | 12 |


# പ്രദക്ഷിണം



# പത്രാധിപവീക്ഷണം


**പുസ്തകം 18 ലക്കം 1**
**2018 നവംബർ**


മലങ്കരസഭ ഒരു നിർണായകമായ കാലഘട്ടത്തിലൂടെ കടന്നുപോവുകയാണ്. സഭയ്ക്ക് അനുകൂലമായി വിധി വന്നിരിക്കുന്നു. ഇനി സഭയുടെ ഭാവി എന്ത് എന്ന് വിശ്വാസികൾ ആകുലതകൊള്ളുന്നു. വിശ്വാസികളിൽ ഭൂരിഭാഗത്തെ സംബന്ധിച്ചിടത്തോളം ഞായറാഴ്ചകളിൽ ഒരുമിച്ച്കൂടി ആരാധനയിൽ സംബന്ധിക്കുക എന്നതിൽ ഉപരിയായി സഭാപ്രശ്നങ്ങൾ ഒന്നും അവരെ അലട്ടുന്ന കാര്യമല്ല. സഭ ഏതുവിധേനയും ഒന്നിച്ചുപോവണമെന്നും പൗരാണികതയും പാരമ്പര്യവുമുള്ള ഈ സഭ മറ്റുള്ളവർക്ക് പരിഹാസ്യമായി തീരുന്ന ഇപ്പോഴത്തെ അവസ്ഥ മാറികിട്ടണമെന്നും ഏതു വിശ്വാസിയെയും പോലെ ഞങ്ങൾ യുവതലമുറക്കാരും ആഗ്രഹിക്കുന്നു. കോത്തല സെഹിയോൻ പള്ളിയെ സംബന്ധിച്ചിടത്തോളം മതസൗഹാർദ്ദത്തിന്റെ ഉത്തമമാതൃകയിലുള്ള അനേകം പരിപാടികൾക്ക് നേതൃത്വം കൊടുത്ത ചരിത്രമുള്ള ഒരു പള്ളിയാണ്. വരുംകാലങ്ങളിൽ ഇതുപോലുള്ള മാതൃകാപരമായ പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടുപോകുവാൻ നമ്മുടെ പള്ളി നേതൃത്വത്തിന് സാധിക്കട്ടെ എന്ന് പ്രാർത്ഥിച്ചുകൊള്ളുന്നു.

"നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക" എന്ന മഹത്തായ സന്ദേശം നമ്മളെ പഠിപ്പിച്ച ക്രിസ്തുവിന്റെ മണവാട്ടിയായ സഭ അത് ഉൾക്കൊള്ളാതെ മുമ്പോട്ടുപോകുമ്പോൾ വിശ്വാസികൾ മാത്രം അത് ചെയ്യണമെന്ന് നിർദ്ദേശിക്കുന്നത് പരസ്പരവിരുദ്ധമല്ലേ.

നമ്മുടെ രാഷ്ട്രപിതാവായ ഗാന്ധിജിയുമായി ബന്ധപ്പെട്ട ഒരു രസകരമായ കഥ ഈ സമയം ഞങ്ങൾ ഓർക്കുന്നു. മധുരം അമിതമായി കഴിക്കുന്ന ഒരു കുട്ടിയുമായി അവന്റെ അമ്മ ഗാന്ധിജിയെ സന്ദർശിച്ചു. ഏതുവിധേനയും അവന്റെ ഈ സ്വഭാവം മാറാൻ അവനെ ഉപദേശിക്കണമെന്ന് അമ്മ ഗാന്ധിജിയോട് അഭ്യർത്ഥിച്ചു. രണ്ട് മാസം കഴിഞ്ഞ് വരാൻ ഗാന്ധിജി നിർദേശിച്ചു. രണ്ട് മാസം കഴിഞ്ഞ് അമ്മ മകനേയും കൂട്ടി വീണ്ടും വന്നു. അപ്പോൾ ഗാന്ധിജി ആ കുട്ടിയോട് മധുരം കഴിക്കുന്നതിന്റെ ദൂഷ്യഫലത്തെപ്പറ്റി ഉപദേശിച്ചു. ഈ ഉപദേശം തരാനായിരുന്നു രണ്ട് മാസമെങ്കിൽ ആ സമയത്ത് പറഞ്ഞാൽ മതിയായിരുന്നല്ലോ എന്നതിന് മറുപടിയായി അദ്ദേഹം പറഞ്ഞത് അന്ന് ഞാൻ മധുരം കഴിക്കുന്നുണ്ടായിരുന്നു. മധുരം കഴിക്കുന്നത് നിർത്തി സ്വയം തിരുത്താനാണ് ഈ സമയം എടുത്തത് എന്നു പറഞ്ഞു.

സഭാ നേതൃത്വം വിശ്വാസികളുടെ ആത്മീയവും ലൗകികവുമായ ജീവിതത്തിന് മാതൃകയാവേണ്ടത് അനിവാര്യമാണ്. "നിന്നോട് തെറ്റ് ചെയ്തവരോട് ഏഴ് എഴുപതുവട്ടം ക്ഷമിക്കാൻ" പഠിപ്പിച്ച കർത്താവിന്റെ വാക്കുകളെ ഞങ്ങൾ സ്മരിക്കുന്നു. വരും കാലങ്ങളിൽ സഭാ നേതൃത്വത്തിന് വിശ്വാസത്തിന്റെയും പ്രാർത്ഥനയുടെയും ശക്തിയാൽ ഈ പ്രതിസന്ധി ഘട്ടം അതിജീവിക്കുവാൻ ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# ഇടയശബ്ദം

## ഫാ. മാണി പന്തനാലിൽ

പരിശുദ്ധ പന്ത്രണ്ട് ശ്ലീഹന്മാരുടെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ചുരുക്കം ദൈവാലയങ്ങളിൽ ഒന്നാണ് കോത്തല സെഹിയോൻ ഓർത്തഡോക്സ് പള്ളി. ഈ ദൈവാലയത്തിന്റെ കല്ലിട്ട പെരുന്നാൾ (പന്ത്രണ്ട് ശ്ലീഹാമാരുടെ ഓർമ്മ) പരിശുദ്ധ നോമ്പിന്റെ അവസാന നാളിൽ ആത്മീയ ശോഭയിൽ ആചരിക്കുവാൻ ഇടയാക്കിയതിന് ദൈവത്തിന് നന്ദി അർപ്പിക്കുന്നു.

മനുഷ്യാവതാരം ചെയ്ത ദൈവ പുത്രന്റെ തെരഞ്ഞെടുക്കപ്പെട്ട ശ്ലീഹാന്മാർ ധീരമായി നിർവ്വഹിച്ച സുവിശേഷത്തിന്റെ ദൗത്യം തുടരുന്നതിനായി നിയമിക്കപ്പെട്ട സമൂഹമാണ് പരിശുദ്ധ സഭയുടെ മക്കൾ. ഈ ദൗത്യം ഒരു സഹനത്തിന്റെ തുടർച്ചയാണ്. ഈ സഹനം, ലൗകികതയ്ക്ക് മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും പറ്റാത്ത ഒരു ശൈലിയാണ്. ക്രിസ്തുവിന്റെ മനുഷ്യാവതാരം സഹനത്തിന്റെ പാതയാണ്. ദൈവമായിരിക്കെ ദൈവത്വം മുറുകെ പിടിക്കാതെ ദൈവത്വത്തിന്, ദൈവമഹത്വത്തിന് കോട്ടം തട്ടാതെ വെളിപ്പെടുത്തിയ രക്ഷയുടെ വീണ്ടെടുപ്പിന്റെ സഹനത്തിന്റെ വഴി-രക്ഷകന്റെ ജനനം മുതൽ ഉയിർപ്പിന്റെ കാലമത്രയും, പരിശോധിച്ചതിൽ രക്ഷയുടെ ആക്ഷേപത്തിന്റെ, നിന്ദയുടെ പരിഹാസത്തിന്റെ, അവഹേളനയുടെ, വിവിധ തരത്തിലുള്ള പീഡനങ്ങളുടെ, തള്ളിപ്പറയലിന്റെ, പുച്ഛിക്കലിന്റെ ക്രൂശാരോഹണത്തിന്റെ വരെയുള്ള തന്റെ സൃഷ്ടിയെ വീണ്ടെടുക്കുവാനുള്ള രക്ഷയുടെ സഹനത്തിലൂടെയുള്ള സമർപ്പണത്തിന്റെ വഴി-ഈ വഴി പിൻപറ്റാനുള്ള വിളിയാണ് തെരഞ്ഞെടുക്കപ്പെട്ട ശ്ലീഹന്മാരുടെ ചുമതലയായി അവർ സാധ്യമാക്കി തീർത്തത്. ഈ വഴി ഇടുക്കമുള്ളതാണ് ഇത് സ്വർഗ്ഗരാജ്യത്തിലേക്കുള്ള പാതയാണ്. ഈ പാതയാണ് നാൾതോറും തന്റെ ക്രൂശെടുത്തു എന്നെ അനുഗമിക്കട്ടെ എന്ന് കർത്താവ് പറഞ്ഞത്. ഈ വഴി ഓരോരുത്തരുടെയും ജീവിതത്തിൽ തരണം ചെയ്യുവാൻ സഹനത്തിന്റെ ആത്മാവിൽ ബലപ്പെടേണ്ടതാണ്. ബലപ്പെടേണം എന്നത് ഓരോ നിമിഷവും ഉണ്ടാകേണ്ട ഒന്നാണ്. കർത്താവു തന്നെ പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും പരമമായ ലക്ഷ്യം ബോദ്ധ്യപ്പെടുത്തുന്ന ആ രാത്രിയുടെ യാമങ്ങളിൽ ഏകനായി പ്രാർത്ഥനയിലൂടെ പിതാവിൽ നിന്ന് ബലം പ്രാപിച്ചു. എല്ലാ പ്രതികൂലങ്ങളെയും സഹിച്ചു പിതാവ് അതിജീവിച്ചു. മാർഗ്ഗം തെളിയിച്ചു തന്നു. ശ്ലീഹന്മാരെ പ്രാർത്ഥന പഠിപ്പിച്ചു. അവരെ വേറിട്ടു കൊണ്ടുപോയി ആശ്വസിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്തു. ഈ ശിഷ്യത്വത്തിന്റെ ധൈര്യം അവർ ശക്തമായി നിലനിർത്തികൊണ്ട് എല്ലാ പോരാട്ടങ്ങളെയും അതിജീവിച്ചു സഭയെ പണിത് ഉറപ്പിച്ചു വിശ്വാസം ബലപ്പെടുത്തി. ഒരു ശക്തിക്കും തകർക്കുവാൻ പറ്റാത്ത ഉറപ്പുള്ള സൗധമായി സഭയെ വളർത്തി. ഒരു ശക്തിക്കും അവരെ ദൈവത്തിൽ നിന്ന് അകറ്റുവാൻ പറ്റാത്ത വിശ്വാസ പോരാട്ടക്കാരാക്കി. ആയതിനാൽ അവരെല്ലാവരും പീഡനങ്ങൾ സഹിച്ച സ്വർഗ്ഗീയ രാജാവിന്റെ മണിയറയിൽ പ്രവേശിച്ചു. അവരുടെ ഓർമ്മയും മദ്ധ്യസ്ഥതയും സഭയ്ക്ക് വളമായി തീർന്നു.

അതുകൊണ്ട് നമുക്ക് അവരെപ്പോലെ വളരുവാൻ, സഹിച്ച് ക്ഷമിച്ച് അന്യോന്യം ബഹുമാനിച്ച്, ആദരിച്ച്, നിഷ്കളങ്ക സ്നേഹത്തിൽ സഭയെ വളർത്തുവാൻ, വിശ്വാസ പോരാട്ടത്തിൽ വിജയിക്കുവാൻ സാധ്യമായി തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# സൂക്തങ്ങൾ

## പൗലോസ് മാർ ഗ്രീഗോറിയോസ്

1. മഹാപുരോഹിതനായ ക്രിസ്തു പിതാവായ ദൈവത്തിനു മുമ്പിൽ സമസ്ത സൃഷ്ടിക്കുംവേണ്ടി നടത്തുന്ന അനന്തമായ ശുശ്രൂഷയും സഭയിലുള്ള വിശുദ്ധ റൂഹായുടെ സാന്നിധ്യവും മൂലമാണ് പ്രാർത്ഥനയെന്ന മഹാപുരോഹിതോചിത കർമത്തിൽ ഭാഗഭാക്കാകാൻ നമുക്ക് കഴിയുന്നത്. കൂടുതൽ കൂടുതൽ ഭാഗഭാഗിത്വം സാധ്യമാകുന്നതോടുകൂടി കൂടുതൽ കൂടുതലായി നാം ദൈവസാദൃശ്യത്തിനോട് അടുക്കുന്നു.

2. മനുഷ്യസ്വാതന്ത്ര്യത്തിന്റെ പ്രകാശനങ്ങളാണ് പ്രാർത്ഥനകൾ.

3. ദൈവഹിതം നിറവേറ്റപ്പെടണമെന്ന ആഗ്രഹത്തോട് ഗാഢമായി ബന്ധപ്പെടാത്ത യാതൊരു മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്കും ക്രിസ്തീയ സാധുത്വം ഉണ്ടാവാൻ സാധ്യമല്ല.

4. തിരഞ്ഞെടുക്കുവാനുള്ള കഴിവും തിരഞ്ഞെടുക്കുന്നത് സാക്ഷാത് കരിക്കാനുള്ള ശക്തിയുമാണ് സ്വാതന്ത്ര്യം.

5. നമുക്ക് നിയന്ത്രിക്കാനാവാത്ത ശക്തികളുടെ കളിപ്പാവയല്ലാതായിത്തീരുകയെന്നതാണ് സ്വാതന്ത്ര്യം.

6. പ്രാർത്ഥനയില്ലാതെ യാതൊരാൾക്കും പക്വത പ്രാപിച്ച ക്രൈസ്തവനാകാനോ, തികഞ്ഞ മാനവനാകാനോ സാധ്യമല്ല. സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദമാണ് പ്രാർത്ഥന. അതാണ് ദൈവസുതന്മാരുടെ സവിശേഷ സ്വഭാവം.

**(‘സ്വാതന്ത്ര്യദീപ്തി’ എന്ന ഗ്രന്ഥത്തിൽ നിന്നും സമാഹരിച്ചത്)**

# ഇടയൻ ജനത്തെ പച്ചയായ പുൽപുറങ്ങളിലേക്കും സ്വച്ഛതയുള്ള വെള്ളത്തിന്റെ അരികിലേക്കും നയിക്കണം

പ്രദക്ഷിണം ടീം

സോഷ്യൽ മീഡിയയുടെ ഇന്നത്തെ കാലത്ത് ഓർത്ത ഡോക്സ്കാരായി തല ഉയർത്തി ജീവിക്കുക എന്നത് അത്ര എളുപ്പമുള്ള കാര്യമല്ല. കഴിഞ്ഞ തലമുറയ്ക്ക് മറ്റുള്ളവരിൽ നിന്നും ഒരിക്കലും തീരാത്ത പള്ളി വഴക്കു സംബന്ധിച്ച ചോദ്യങ്ങൾ മാത്രമേ നേരിടേണ്ടി വന്നിരുന്നുള്ളൂ. എന്നാൽ ഇന്നാകട്ടെ നമ്മെ അസ്വസ്ഥരാക്കുവാനും നമ്മുടെ വിശ്വാസത്തെ തന്നെ ഇല്ലാതാക്കുവാനും വരെ ശേഷിയുള്ള ദൃശ്യങ്ങളും സന്ദേശങ്ങളുമാണ് ഓരോ ദിവസവും ഓരോരുത്തരുടെയും കൈകളിലെത്തുന്നത്. എല്ലാവർക്കും ഉത്തരം കിട്ടേണ്ട നൂറു കണക്കിനു ചോദ്യങ്ങളുണ്ട്. ഞങ്ങളുടെ മുന്നേ നടന്നവർ നടന്നു നീങ്ങിയ പ്രദക്ഷിണത്തിന്റെ വഴികളിലൂടെ ചുറ്റിത്തിരിയാൻ ഞങ്ങളെ പ്രേരിപ്പിക്കുന്നത് ഈ പുതിയ മീഡിയകളിലൂടെ എത്തിച്ചേരുന്ന പേടിപ്പെടുത്തുന്ന, ഉത്തരം കിട്ടാത്ത ചോദ്യങ്ങൾ തന്നെയാണ്.

ചോദ്യങ്ങൾക്കുത്തരം ആരിൽ നിന്നു ലഭിക്കും? പ്രദക്ഷിണത്തിന്റെ എഡിറ്റോറിയൽ ബോർഡ് ചേർന്നപ്പോൾ ഈ ചോദ്യത്തിനായിരുന്ന ആദ്യം ഉത്തരം കണ്ടെത്തേണ്ടി വന്നത്. അപ്പോൾ ആൽബിൻ പറഞ്ഞു **"തീർച്ചയായും നമ്മുടെ ചോദ്യങ്ങൾക്ക് ഉത്തരം നൽകേണ്ടത്, അതിനു യോഗ്യത ഉള്ള ആൾ ആയിരിക്കണം. അയാൾ സാധാരണക്കാരനായിരിക്കരുത്. ഇടി വെട്ടുമ്പോൾ സുരക്ഷാകവചങ്ങളൊന്നും കൂടാതെ, ഭൂമിക്കും ആകാശത്തിനും മധ്യേ നിന്ന് ഇടിമിന്നലിനെ കൈകളിൽ പിടിച്ച് വാക്കുകൾകൊണ്ട് പകർന്നു നൽകാൻ കഴിയുന്ന ഒരാളായിരിക്കണം. അങ്ങനെയുള്ള ഒരാളിനോടേ നമ്മൾ ചോദ്യങ്ങൾ ചോദിക്കാവൂ. അങ്ങനെയൊരാളിന്റെ ഉത്തരങ്ങളേ നമുക്കാവശ്യമുള്ളൂ."**

അപ്പോൾ റിജോ പറഞ്ഞു, "അങ്ങനെയൊരാളിനെ എനിക്കറിയാം. അത് മറ്റാരുമല്ല വൈദിക സെമിനാരിയുടെ മുൻ പ്രിൻസിപ്പൽ ഫാദർ ഡോക്ടർ കെ. എം. ജോർജ്. സാഹിത്യ ദൈവശാസ്ത്രരംഗങ്ങളിൽ അദ്ദേഹത്തോളം അറിവും യോഗ്യതയും ഉള്ള മറ്റൊരാൾ ഇന്ന് നമ്മുടെ സഭയിലില്ല." അച്ചന്റെ സൗകര്യവും അനുവാദവും വാങ്ങാൻ റിജോയെ തന്നെ ചുമതലപ്പെടുത്തി. ഇനിയാണു പ്രശ്നം എന്തെല്ലാമാണു ഈ രംഗങ്ങളിലൊക്കെയും ശിശുക്കളായ നമ്മൾ അദ്ദേഹത്തോടു ചോദിക്കുക? യുവജനപ്രസ്ഥാനം പ്രവർത്തകരുടെ ഒരു യോഗം അടിയന്തിരമായി വിളിച്ചുകൂട്ടി. ഇന്നത്തെ സഭാന്തരീക്ഷത്തിൽ ഉയരുന്ന ചോദ്യങ്ങളെ ഒന്നു സമാഹരിക്കണമല്ലോ. പെട്ടെന്നു വിളിച്ചുകൂട്ടിയ യോഗത്തിൽ പങ്കെടുത്തവർ ഉന്നയിച്ച ചോദ്യങ്ങളെ 10 എണ്ണമാക്കി ആൽബിൻ ചുരുക്കിയെഴുതി. എന്തായാലും വാട്സ് ആപ്പിലൂടെ വരുന്ന, നമ്മുടെ നാണവും സ്വൈരവും കെടുത്തുന്ന കാര്യങ്ങൾ താൽക്കാലം ചോദ്യങ്ങളിൽ ഉൾപ്പെടുത്തേണ്ട എന്നു തീരുമാനവുമായി. കാരണം അവയുടെ നിജസ്ഥിതി പുറത്തു വരാതിരിക്കില്ല. കേൾക്കുന്നതൊക്കെ സത്യമാണെങ്കിൽ,



അങ്ങനെ ആവാതിരിക്കട്ടെ എന്നു പ്രാർത്ഥനയോടെ, സഭയുടെ നാഥൻ ക്രിസ്തുവാണല്ലോ എന്ന വിശ്വാസത്തോടെ എല്ലാം കർത്താവിന്റെ മുന്നിൽ സമർപ്പിച്ച് ചോദ്യങ്ങളുമായി മുന്നോട്ടു നീങ്ങാൻ തീരുമാനിച്ചു.

ഈ ചോദ്യങ്ങൾക്ക് മാർദ്ദവമില്ലെങ്കിൽ ഉദ്ദേശശുദ്ധിയാൽ മാപ്പ് നൽകട്ടെ എന്ന ക്ഷമാപണത്തോടെ ഞങ്ങൾ ബഹുമാനപ്പെട്ട ജോർജ്ജ് അച്ചനെ സമീപിച്ചു. അച്ചൻ ആദ്യം തന്നെ പറഞ്ഞു "നിങ്ങൾ വിചാരിക്കുന്നതുപോലെ സ്ഥാനമൊന്നും എനിക്കില്ല. ഞാൻ യാതൊരു അധികാരവുമില്ലാത്ത ഒരു സീനിയർ വൈദികൻ. നിങ്ങളുടെ ചോദ്യങ്ങൾക്ക് തൃപ്തികരമായ ഉത്തരം നൽകാൻ എനിക്ക് കഴിഞ്ഞെന്നു വരില്ല, നിങ്ങൾ യുവാക്കളാണ്, നിങ്ങൾ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടെയിരിക്കണം. എല്ലാ ചോദ്യങ്ങളുടെയും ഉത്തരങ്ങൾ നിങ്ങൾക്ക് ഇന്നല്ലെങ്കിൽ നാളെ ലഭിക്കും."

അച്ചനോട് ഞങ്ങൾ പറഞ്ഞു. "ഞങ്ങളുടെ ചോദ്യങ്ങൾ വിചാരത്തിൽനിന്നോ വിവേകത്തിൽനിന്നോ രൂപപ്പെട്ടതാവില്ല. ഇന്നത്തെ ഈ അന്തരീക്ഷത്തിൽ വികാരത്തിൽ നിന്നു രൂപപ്പെട്ടതാണ്. വികാരം വിവേകത്തിനും വിചാരത്തിനും വഴി മാറിക്കൊടുക്കുന്ന ഒരു നാളെ, നമ്മുടെ സഭയിലും ഉണ്ടാവാതിരിക്കില്ല. അതുവരെ നമുക്ക് ചോദ്യങ്ങൾ ചോദിച്ചുകൊണ്ടേയിരിക്കാം."

**സോഷ്യൽ മീഡിയയിലും മറ്റും ഒരുതരം ഓർത്തഡോക്സ് തീവ്രവാദം പ്രചരിപ്പിക്കുന്നവരെ കാണാം. ഓർത്തഡോക്സ് സഭാ നിലപാടുകളോട് അന്ധമായ വിധേയത്വം പ്രകടിപ്പിക്കാത്തവർക്കെതിരെ ആക്രോശവും അശ്ലീല ഭാഷയും ഉപയോഗിക്കുന്ന ഇവരുടെ പ്രവർത്തനത്തെ 'സഭാസ്നേഹം' എന്നു വിളിക്കാനാവുമോ? യഥാർത്ഥത്തിലുള്ള സഭാസ്നേഹികൾ ആരാണ്?**

വൈദികരെ വെട്ടിലാക്കുന്ന ചോദ്യങ്ങൾ ആണ് നിങ്ങൾ ചോദിക്കുന്നത് എന്നായിരുന്നു ആദ്യ പ്രതികരണം.

ഒരു തരത്തിലുള്ള തീവ്രവാദവും ക്രിസ്തീയ സഭയ്ക്ക് ചേരുകയില്ല. യേശുക്രിസ്തുവിലുള്ള വിശ്വാസം ആണ് സഭയുടെ അടിസ്ഥാനം. ക്രിസ്തുവിന്റെ സ്നേഹത്തിന്റെ സുവിശേഷം എന്താണ് എന്ന് സഭ അറിയുകയും സഭയുടെ മക്കളായ നമ്മൾ പഠിക്കുകയും ചെയ്യുന്നു എന്നാണ് നമ്മുടെ സങ്കൽപം. യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ സാരാംശം എന്താണ് എന്ന് നിങ്ങളോട് ഒരു ഹിന്ദുവോ, മുസ്ലീമോ, മതമില്ലാത്ത ഒരാളോ ചോദിച്ചാൽ നിങ്ങൾ എന്തു പറയും? എനിക്ക് ആ ചോദ്യം നേരിടേണ്ടിയതായി വന്നിട്ടുണ്ട്. രണ്ടായിരം വർഷമായിട്ട് സഭകളെല്ലാം സ്ഥാപനവൽക്കരിക്കപെടുന്നുണ്ട്. സ്ഥാപനവൽക്കരണം ഒരളവുവരെ ആവശ്യമാണ്. എന്നാൽ സഭയുടെ ബാഹ്യഘടനകൾക്കും സുവിശേഷത്തിന്റെ ആർദ്രതയ്ക്കും ഇടയ്ക്ക് ഒരു ബാലൻസ് ആവശ്യമാണ്. ദൈവത്തിന്റെ ആർദ്രസ്നേഹത്തിന് അതീതമായി ഒരു സഭയും സ്ഥാപനവും നിൽക്കരുത്.

20-ാം നൂറ്റാണ്ടിൽ ലോകത്തിന്റെ പല ഭാഗത്തും പലതരത്തിലുള്ള തീവ്രവാദങ്ങൾ ഉണ്ടായിട്ടുണ്ട്. Religious Fundamentalism, Nationalist Fundamentalism, Ideological extremism, ഭാഷാപരമായ മൗലികവാദങ്ങൾ എന്നിവ ഉണ്ട് ഒരു വശത്ത്. മറുവശത്ത് നമ്മൾ ഏവരും ആഗോളവൽക്കരണം ആഗ്രഹിക്കുന്നു. ഏകലോക സങ്കൽപം ആണ് ഏവർക്കും. ഭക്ഷണംപോലും Standardise ചെയ്യുന്നു. ഭക്ഷണം, വസ്ത്രം, മനുഷ്യന്റെ ചില കാഴ്ചപ്പാടുകൾ എല്ലാം Globalised ആകുന്നു. എന്നാൽ അതിന്റെ മറുവശത്ത് ഈ Fundamentalism മുഖേന ആളുകൾ ചെറിയ 'വട്ടങ്ങളിലേയ്ക്ക്" ഒതുങ്ങുന്നു. നമ്മുടെ മലയാള ഭാഷയിലെ ഒരു അക്ഷരം എഴുതുവാൻ എളുപ്പമുള്ളതാണ് 'o'. ഇട്ടാവട്ടം എന്ന പ്രയോഗം നമുക്കുണ്ട്. നമ്മുടെ ലോകത്തെ ഈ 'o' വട്ടത്തിൽ ഒതുക്കുകയാണ് പലരും ചെയ്യുന്നത്. അവർ വിചാരിക്കുന്നത് അതാണ് ശ്രേഷ്ടം. വേറെ ആരും അതിലേയ്ക്ക് പ്രവേശിക്കരുത് എന്നുള്ളതാണ് അവരുടെ ചിന്ത. തങ്ങൾ സുരക്ഷിതരാണെന്ന് അവർ കരുതുന്നു. ഒരുവശത്ത് ഗ്ലോബലിസവും മറുവശത്ത് സങ്കുചിതമായ 'o'വൽക്കരണവും. ഇവ തമ്മിലുള്ള സംഘർഷമായിരിക്കും ഇനി ഭാവിയിൽ.

സോഷ്യൽ മീഡിയ എല്ലാം ദ്രുതഗതിയിലാക്കി. ലോകത്തിന്റെ പല ഭാഗങ്ങളിൽ നടക്കുന്ന കാര്യങ്ങൾ ഓരോ വ്യക്തിയുടെയും പ്രതികരണങ്ങളും ഉടനുടൻ അറിയാൻ സഹായകരമാകുന്നു. സോഷ്യൽ മീഡിയ എന്തെന്ന് അറിഞ്ഞ് പ്രവർത്തിക്കണം. ഫണ്ടമെന്റലിസത്തിൽ അസഹിഷ്ണുത ഉണ്ട്. അതിനാൽ സമൂഹത്തിന്റെ ഒരുമയ്ക്കും നിലനിൽപ്പിനും ഭംഗം വരുവാൻ ഇടയാകുന്നു. വ്യക്തിപരമായ സങ്കൽപങ്ങളും, ധാരണകളും സമൂഹത്തിനു കുഴപ്പങ്ങൾ ഉണ്ടാക്കരുത് എന്നതാണ് എന്റെ അഭിപ്രായം. ഒരു അളവുവരെ ആളുകൾക്ക് സംഘബോധം ആവശ്യമാണ്. ഒരു അളവിൽ കഴിഞ്ഞാൽ അതും പ്രശ്നമാണ്.

ഓരോരുത്തരുടെയും സഭാസ്നേഹത്തെ വിലയിരുത്തുവാൻ എനിക്ക് സാധിക്കുകയില്ല. ജഡ്ജ്മെന്റിനുള്ള പ്രത്യേക അധികാരമോ കഴിവോ ഇല്ല.

സുവിശേഷത്തിന്റെ സ്നേഹതത്വത്തിന് വിരുദ്ധമാകുന്നുണ്ടോ നമ്മുടെ വിശ്വാസവും പ്രവൃത്തികളും എന്നതാണ് സ്വയം പരിശോധിക്കേണ്ടത്.

**ഓർത്തഡോക്സ് സഭയിലെ വൈദികരും നേതൃത്വവും കൂപമണ്ഡൂകങ്ങളാണ് എന്ന് മറ്റൊരു സഭയിലെ പ്രസിദ്ധീകരണത്തിന്റെ എഡിറ്റോറിയലിൽ ഒരു പരാമർശം കണ്ടു. ഇതേപ്പറ്റി പ്രതികരിക്കുന്നതിനായി നമ്മുടെ സഭയിലെ പല വിഭാഗം ആളുകളെ സമീപിച്ചപ്പോൾ 'അതു ശരിയല്ലേ' എന്നായിരുന്നു പ്രതികരണം. ലോക സഭാകൗൺസിലിനും മറ്റും ഒരു കാലത്ത് നേതൃത്വം കൊടുത്തിരുന്നത് നമ്മുടെ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും മറ്റുമായിരുന്നു എന്ന് ഞങ്ങൾ കേട്ടിട്ടുണ്ട്. അതിനുശേഷം പെട്ടെന്ന് മറ്റു സഭകളുടെ ഇടയിലും മറ്റും അവമതിപ്പുണ്ടാക്കാൻ ഇടയായത് എങ്ങനെയാണ്? ശരിക്കും നമ്മുടെ നിലവാരം കുറഞ്ഞു പോയോ?**

എനിക്ക് ആ പരാമർശത്തോട് പ്രതികരിക്കുവാൻ സാധിക്കുകയില്ല. സോഷ്യൽ മീഡിയയിൽ ധാരാളം ആളുകൾ ഇങ്ങനെ പലതും പറയും. അതിനെല്ലാം പ്രതികരിക്കുവാൻ ആഗ്രഹിക്കുന്നില്ല.

നമ്മുടെ സഭയ്ക്ക് ഒരു ശ്രേഷ്ഠമായ നേതൃത്വനിര ഉണ്ടായിരുന്നു. അത് ഇപ്പോൾ ഉണ്ടോ എന്നു ചോദിച്ചാൽ പല ആളുകളും അതിൽ സംശയാലുക്കൾ ആണ് എന്ന് മാത്രമേ ഞാൻ പറയുകയുള്ളൂ.

ഒരു സമൂഹത്തിന്റെ നേതൃത്വത്തെ നമ്മൾ ആദരിക്കുന്നത്, ആ സമൂഹത്തിന് മുഴുവനുമായി ഒരു ദിശാബോധം കൊടുക്കുമ്പോൾ ആണ്. കാലം ചെയ്ത ഒസ്താത്തിയോസ് തിരുമേനിയും പൗലോസ് ഗ്രീഗോറിയോസ് തിരുമേനിയും ജനങ്ങളിൽ വ്യക്തമായ ദിശാബോധവും പ്രത്യാശയും ഉളവാക്കിയിരുന്നു, അത് ആത്മീയ നേതൃത്വമാണ്. നേതൃത്വം ജനങ്ങളിൽ നിന്ന് ഉണ്ടാകേണ്ടതാണ്. അതു പുറത്തുനിന്നു മാത്രം ഉണ്ടാകേണ്ടതല്ല.

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി അന്താരാഷ്ട്ര വേദികളിൽ അതിശക്തമായി സംസാരിക്കുന്ന ആൾ ആയിരുന്നു. ധാരാളം ആരാധകരും ശിഷ്യന്മാരും സഭയിൽ ഉള്ളതിനെക്കാൾ കൂടുതൽ സഭയ്ക്കു വെളിയിൽ ഉണ്ടായിരുന്നു.

ഇവർ രണ്ടുപേരും പറയുന്നത് 'o'വൽക്കരണം' അല്ല, പകരം അവർ ചോദിക്കുന്നത് ലോകത്തിന്റെ ഭാവി, സഭയുടെ ഭാവി എന്താണ് എന്ന ചിന്തയാണ്.

ജനങ്ങളുടെ ആഗ്രഹം കലഹം കൂടാതെ, സംഘർഷം കൂടാതെ മുമ്പോട്ടു പോകണം എന്നാണ്. ജീവന്റെ നിയമം അതാണ്. മൃഗങ്ങൾ തമ്മിലുള്ള സ്പർദ്ധ ക്ഷണനേരത്തേയ്ക്കേയുള്ളു. സമൂഹത്തിന്റെ ഭാവിയെയും ദീർഘകാലയളവിലുള്ള ജീവനേയും കണക്കിലെടുത്തുകൊണ്ടാവണം സംഘർഷം പരിഹരിക്കേണ്ടത്. കർത്താവിന്റെ ഉപദേശം എന്നത് നിങ്ങൾ പ്രതിയോഗിയോടു കൂടി ന്യായധിപന്റെ അടുക്കലേയ്ക്ക് പോകുമ്പോൾ വഴിയിൽ വെച്ചു തന്നെ തന്റെ പ്രതിയോഗിയോടു അനുരഞ്ജനപ്പെട്ടുകൊള്ളണം എന്നാണ്.

**വാസ്തവത്തിൽ നമ്മൾ ഓർത്തഡോക്സ് ആരാധനയുടെയും വിശ്വാസത്തിന്റെയും മഹത്വം കൂടെക്കൂടെ എടുത്തു പറയാറുണ്ട്. യഥാർത്ഥത്തിൽ എന്താണ് നമുക്ക് മറ്റുള്ളവരേക്കാൾ അവകാശപ്പെടാവുന്ന മഹത്വം?**

ഈ കാര്യങ്ങൾ എല്ലാംതന്നെ വളരെ ആത്മനിഷ്ഠമാണ്, ഒരു അളവ് വരെ. തിയോളജിയും ആരാധനചരിത്രവും പഠിക്കുന്ന ആളുകൾ, നമ്മുടെ ആരാധനാസാഹിത്യം വളരെ സമ്പുഷ്ടമാണ് എന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്. വേദപുസ്തകത്തെ സംബന്ധിച്ചും അതിന്റെ വ്യാഖ്യാനത്തെ സംബന്ധിച്ചും നമ്മൾ പ്രത്യേകിച്ച് എടുത്തുപറയുന്നില്ലെങ്കിലും ആരാധനയിൽ അതെല്ലാം സമ്പന്നമായി വരുന്നുണ്ട്. എന്നാൽ നമ്മൾ ഒരിക്കലും താരതമ്യം ചെയ്യുവാൻ ശ്രമിക്കേണ്ട. അതു നമ്മുടെ മേന്മ കാണിക്കുവാൻ മാത്രമാണെന്നേ ആളുകൾ കരുതുകയുള്ളൂ. മറ്റു പാരമ്പര്യങ്ങളെ നാം ചോദ്യം ചെയ്യുന്നത് ആവശ്യമില്ല.

ഓർത്തഡോക്സ് എന്ന വാക്കിന്റെ അർത്ഥം ശരിയായ ദൈവസ്തുതി എന്നതാണ്. ശരിയായി ദൈവത്തെ സ്തുതിച്ചാൽ നമ്മൾ ശരിയായി കർത്താവിന്റെ വചനത്തിന്റെ അനുഗാമികളാകും. നന്നായി പ്രാർത്ഥിക്കുകയും നന്നായി പ്രവർത്തിക്കുകയും ചെയ്യുന്നു എന്ന് മറ്റുള്ളവർ നമ്മളെക്കുറിച്ച് പറയണം.

**ഒരിക്കലും തമ്മിൽ കാണുമെന്നു വിചാരിക്കാൻ ഒരു സാധ്യതയുമില്ലാതിരുന്ന ഉത്തരകൊറിയയുടെയും അമേരിക്കയുടെയും പ്രസിഡന്റുമാർ, ഒരു മേശയ്ക്കു അഭിമുഖമിരുന്നു ചർച്ച നടത്തി. തലതിരിഞ്ഞവർ എന്നായിരുന്നു ഇവരെ പലരും അതുവരെ വിശേഷിപ്പിച്ചിരുന്നത്. ലോകത്തിൽ സംഭവിക്കുന്ന ഈ നയതന്ത്ര മുന്നേറ്റങ്ങൾ നമ്മുടെ സഭയ്ക്കും പ്രചോദനം നല്കേണ്ടതല്ലേ? മറുവിഭാഗവുമായി ചർച്ചയ്ക്ക് തയാറല്ല എന്ന നിലപാട് പരിഹാസ്യമല്ലേ?**

ഞാൻ അതിന് ഉത്തരം പറയേണ്ടതില്ലല്ലോ. നിങ്ങൾക്ക് അതു വ്യക്തമാണ്. ലോകത്തിൽ അസാധ്യമെന്നു കരുതുന്നത് പലതും സാധ്യമാണ്. ഈ രാഷ്ട്രതലവന്മാരുടെ ചർച്ച ജനങ്ങൾക്ക് സന്തോഷം നൽകുന്നുണ്ട്. വലിയ ആയുധ വിൽപനക്കാർ ഇതിൽ സന്തോഷിക്കുന്നില്ല. സാധാരണ ജനങ്ങൾ ആണു സന്തോഷിക്കുന്നത്. ക്രിസ്തീയ സഭകളിലും വഴക്കുകൾ ഉടലെടുക്കുമ്പോൾ ജനങ്ങൾക്കു ദുഃഖമാണ്. നേതൃസ്ഥാനങ്ങളിലുള്ള കുറെ വ്യക്തികൾ എന്തിനും തയ്യാറായി കൊമ്പുകോർത്ത് നിൽക്കുമ്പോൾ സാധാരണ ആളുകൾക്ക് അതിൽ വളരെ ദുഃഖമാണ് ഉള്ളത്. ഈ ശ്ലീഹാ നോമ്പിന്റെ കാലയളവിൽ ശ്ലീഹന്മാരോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന, 'സഭയിൽ സമാധാനം ഉണ്ടാകുവാൻ ശ്ലീഹന്മാരെ നിങ്ങൾ പ്രാർത്ഥിക്കണമേ' എന്നതാണ് അത്. സുവിശേഷം പഠിപ്പിക്കുന്ന ദൈവരാജ്യത്തിന്റെ മൂല്യങ്ങളാണ് നമ്മുടെ അന്തിമ മാനദണ്ഡം. നമ്മൾ ഒരു കാര്യം ചെയ്യുമ്പോൾ അന്തിമമായ പ്രയോജനം ആർക്കാണ്? മെത്രാച്ചനോ, വൈദികർക്കോ മാത്രം അല്ല, സാധാരണക്കാരായ ജനങ്ങൾക്കാണ് അതിന്റെ ആത്മിക പ്രയോജനം ലഭിക്കേണ്ടത്. ദൈവത്തിന്റെ ഇഷ്ടം നടക്കണം. ദൈവത്തിന്റെ ഇഷ്ടം നീതിയും സമാധാനവുമാണ്. അതു നടത്തുവാൻ നാം ശ്രദ്ധിക്കണം. അല്ലെങ്കിൽ ക്രിസ്തീയസഭയ്ക്ക് പ്രസക്തിയില്ല.

**സുറിയാനി സഭകൾ ഏതെല്ലാമാണ്? സുറിയാനി എന്ന പേരിലാണ് നമ്മൾ അഭിമാനിക്കുന്നത്. അതിനെ നമ്മുടെ ജാതിപ്പേരായി പരിഗണിക്കാമോ? സുറിയാനി - ലത്തീൻ - പരിവർത്തിതർ എന്നിങ്ങനെ നാലായി ഒരു ഗോത്രവിഭജനം സാധുവാണോ?**

സുറിയാനി ആരാധനാ ഭാഷയായി ഉപയോഗിക്കുന്ന സഭകളെയാണ് സുറിയാനി സഭകൾ എന്നു വിളിക്കുന്നത്. 17-ാം നൂറ്റാണ്ടിൽ ആണ് നമുക്ക് അന്ത്യോഖ്യൻ സുറിയാനി ഭാഷ കൂടുതൽ പരിചിതമാകുന്നത്. 1665-ൽ യെരുശലേമിലെ അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റെ ആഗമനത്തോടുകൂടിയാണിത്. ക്രമേണ 19-ാം നൂറ്റാണ്ടാകുമ്പോളാണ് അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യത്തിൽ ഉറയ്ക്കുന്നത്. കേരളത്തിൽ സീറോ മലബാർ കത്തോലിക്ക സഭയും മാർത്തോമ്മാ സഭയും സുറിയാനി പാരമ്പര്യമാണ് അവകാശപ്പെടുന്നത്. മാർത്തോമ്മ സഭയുടെ സുറിയാനി പാരമ്പര്യം നവീകരണം മൂലം മിക്കവാറും ഇല്ലതായെങ്കിലും ഇപ്പോൾ അവർ അതിലേയ്ക്ക് തിരിച്ചുവരാൻ ശ്രമിക്കുന്നുണ്ട്. സീറോ മലബാർ സഭ പോർട്ടുഗീസുകാരുടെ ലത്തീൻ സ്വാധീനം മൂലം അവരുടെ സുറിയാനി പാരമ്പര്യം നഷ്ടപ്പെടുത്തിയെങ്കിലും ഇപ്പോൾ അവരിൽ ഒരു വിഭാഗം അതിലേയ്ക്ക് തിരിച്ചുവരുകയാണ്. സുറിയാനി എന്നു പറയുന്നത് നമ്മുടെ സമൂഹത്തിന്റെ മേന്മ കാണിക്കുവാൻ ഉള്ള ഒരു ഉപകരണമായി ഉപയോഗിക്കരുതെന്ന് മാത്രമേ പറയാനുള്ളൂ. പഴയ ക്രിസ്ത്യാനികൾ മറ്റുള്ളവരെക്കാളും ശ്രേഷ്ഠരാണ് എന്നു മേനി നടിക്കരുത്. സുറിയാനി ആരാധനാ പാരമ്പര്യം വളരെ സമ്പുഷ്ടമാണ്. നമ്മുടെ ആരാധനയുടെ മഹത്വത്തിനു കാരണം സുറിയാനി പാരമ്പര്യം തന്നെ ആണ്. ലത്തീൻ പാരമ്പര്യത്തിൽ അതു കാണണമെന്നില്ല. ആംഗ്ലിക്കൻ പാരമ്പര്യത്തിലും ഇല്ല. അതു നല്ല അർത്ഥത്തിൽ നാം മനസ്സിലാക്കണം. സുറിയാനി ഭാഷ നന്നായി പഠിച്ചവർ നമ്മുടെ സഭയിലുണ്ട്. നല്ലതാണ്. എന്നാൽ ആ മൃതഭാഷയിൽ പുതിയ ആരാധനാ സാഹിത്യമോ വേദശാസ്ത്ര കൃതികളോ ഇവിടെ ഉണ്ടായിട്ടില്ല.

**എപ്പിസ്കോപ്പസി എന്നാൽ ചോദ്യം ചെയ്യപ്പെടാനാവാത്തത് എന്ന അർത്ഥത്തിലേക്ക് കാര്യങ്ങൾ മാറേണ്ടതുണ്ടോ? കോടതിവിധികൾ ഉയർന്ന കോടതിയിൽ ചോദ്യം ചെയ്യാം. സഭാ നിലപാടുകളിൽ മാത്രം അപ്രമാദിത്വം ആവശ്യമുണ്ടോ?**

ഞാൻ സഭയിൽ യാതൊരു അധികാരവും ഇല്ലാത്ത ഒരു വൃദ്ധ വൈദികനാണ്. എനിക്ക് ഇങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ച് പറയുവാൻ യോഗ്യതയില്ല. അധികാരമുള്ള വ്യക്തികളാണ് പറയേണ്ടത്. 'അപ്രമാദിത്വം മനുഷ്യർക്ക് ആർക്കുമില്ല. ദൈവത്തിനു മാത്രമേ അപ്രമാദിത്വം ഉള്ളൂ' എന്നാണ് ഞങ്ങളുടെ ഗുരുവായിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പഠിപ്പിച്ചത് എന്നോർക്കുന്നു. ഓർത്തഡോക്സ് സഭയിൽ അങ്ങനെ ഒരു പ്രയോഗം ഇല്ല. റോമൻ കത്തോലിക്കാ സഭ 19-ാം നൂറ്റാണ്ടിൽ മാർപാപ്പായുടെ അപ്രമാദിത്വം ഒന്നാം വത്തിക്കാൻ സുന്നഹദോസിൽ തീരുമാനിച്ചു. അതിനു മുമ്പും അവർക്ക് ആ ചിന്ത ഉണ്ടായിരുന്നു. മനുഷ്യനോ മനുഷ്യന്റെ ചിന്തകൾക്കോ സുന്നഹദോസിനോ അപ്രമാദിത്വം ഇല്ല. പരസ്പരം സ്നേഹപൂർവ്വം ഉള്ള ധാരണ, ചർച്ച, സമ്പർക്കം, സമവായം എന്നിവയിലൂടെ സത്യം നമ്മൾ ഉരുത്തിരിച്ചെടുക്കണം.

**ലോകക്രൈസ്തവ സഭകളെ കത്തോലിക്ക - ഓർത്തഡോക്സ് - പ്രൊട്ടസ്റ്റന്റ് - പെന്തക്കോസ്തൽ എന്നിങ്ങനെ നാലായി തരംതിരിച്ചാൽ ജനസംഖ്യാപരമായ സ്റ്റാറ്റസ് എപ്രകാരമായിരിക്കും? ഇന്ത്യയിലെയും കേരളത്തിലെയും സ്ഥിതി എന്തായിരിക്കും?**

ജനസംഖ്യാപരമായ കണക്കുകൾ കുറെയൊക്കെ ഇന്റർനെറ്റ് മുഖേന ലഭ്യമാകും. പക്ഷേ പ്രശ്നമുണ്ട്. കത്തോലിക്കാ സഭയുടെ മെമ്പർഷിപ്പ് നോക്കുകയാണെങ്കിൽ ഫ്രഞ്ചുകാർ മുഴുവൻ കത്തോലിക്ക വിശ്വാസികൾ ആണെന്നു അവർ പറയും. സ്പെയിനിലും പോർട്ടുഗീസിലും മറ്റും എല്ലാവരും കത്തോലിക്കരാണെന്നും പറയും. ഞാൻ ഈ രാജ്യങ്ങളിൽ ഒക്കെ പോയിട്ടുണ്ട്. അവിടെ ഒരു 10% ആളുകൾപോലും പള്ളിയിൽ പോകാറില്ല. പക്ഷേ പാരമ്പര്യമായി അവരെല്ലാം കത്തോലിക്കാ പാരമ്പര്യത്തിൽ ആയതുകൊണ്ട് സഭയുടെ കണക്കിൽ ഒരുപക്ഷേ 100% വിശ്വാസികൾ ആണെന്നു പറയും. എപ്പോഴും എല്ലായിടത്തും യഥാർത്ഥ വിശ്വാസികൾ ന്യൂനപക്ഷം ആയിരിക്കും.

ഇന്ത്യയിൽ ജനസംഖ്യാപരമായിത്തന്നെ ക്രിസ്ത്യാനികൾ അതിന്യൂനപക്ഷമാണല്ലോ. അതിൽതന്നെ ന്യൂന ന്യൂന പക്ഷമാണ് നാം.

കർത്താവ് പറഞ്ഞ വാക്ക് ഒരിക്കലും നിങ്ങൾ മറക്കരുത്, "ചെറിയ ആട്ടിൻകൂട്ടമേ നിങ്ങൾ ഭയപ്പെടേണ്ട."

**ഞങ്ങൾ, ഓർത്തഡോക്സ് സ്വത്വത്തിന്റെ പേരിൽ അഭിമാനിക്കാൻ ആഗ്രഹമുള്ളവരായിരുന്നു. എന്നാൽ പല കേന്ദ്രങ്ങളിൽ നിന്നും ഉണ്ടാവുന്ന ഓർത്തഡോക്സ് അസഹിഷ്ണുത ഞങ്ങളെ അസ്വസ്ഥരാക്കുകയാണ്. എന്താണ് നമ്മുടെ വിശ്വാസപരവും, ചരിത്രപരവുമായ തനിമ? അത് പാത്രിയർക്കീസ് വിഭാഗവുമായി എത്ര മാത്രം വിഭിന്നമാണ്?**

യാക്കോബായ, ഓർത്തഡോക്സ് എന്നത് ഒരു ഒറ്റ സമൂഹമാണ് എന്ന് എല്ലാവർക്കും അറിയാം. ഒരേ വിശ്വാസം, ഒരേ രക്തം, ഒരേ കുടുംബം. ഞാൻ സെമിനാരിയിൽ പഠിക്കുമ്പോൾ സഭ ഒന്നായിരുന്നു. ഞാൻ ഏതു സമയത്താണോ വൈദിക സെമിനാരിയിൽ ചേർന്നത്, എന്ത് മൂല്യങ്ങൾ മനസ്സിൽ കരുതികൊണ്ടാണോ അന്നവിടെ പഠിച്ചത് അതെല്ലാം ഞാൻ ഇപ്പോഴും മുറുകെ പിടിക്കുന്നു. പിന്നെ ഉണ്ടായ വിഭജനങ്ങൾക്ക് കാരണക്കാർ ചില വ്യക്തികളാണ്. സാധാരണ ജനങ്ങൾ അല്ല ഭിന്നത ഉണ്ടാക്കിയത്. മറിച്ച് ചില വ്യക്തികളും നേതൃസ്ഥാനത്തുള്ള അവരുടെ ചില താല്പര്യങ്ങളും ആണ്. അന്നും ഇന്നും എന്റെ പ്രാർത്ഥനയിൽ ഒരു മലങ്കര സഭയേ ഉള്ളു. ഞാൻ സ്വപ്നാടകൻ ആണെന്നു ചിലർ പറയുമായിരിക്കും. പക്ഷേ, യോജിച്ച സഭയെ ഭിന്നിപ്പിക്കാൻ ചിലരൊക്കെ പറഞ്ഞ കാരണങ്ങളോടും അതിന് അവർ കൈക്കൊണ്ട നടപടികളോടും ഞാൻ ശക്തിയായി വിയോജിക്കുന്നു. ഇക്കാര്യങ്ങളൊക്കെ പലപ്പോഴും പറഞ്ഞിട്ടുണ്ട്.

**അതിരുകടക്കുന്ന രാഷ്ട്രീയനിലപാടുകളും പ്രഖ്യാപനങ്ങളും സഭയോടു ബന്ധപ്പെടുത്തി ഉണ്ടാവുകയും വീണ്ടുവിചാരമില്ലാത്തവർ അതിനു പിന്തുണ നൽകുകയും ചെയ്യുമ്പോൾ ഇതുവരെ പിന്തുടർന്നുവന്ന നല്ല മാതൃകകൾ നഷ്ടപ്പെടുകയും വിനാശകരമായ കീഴ്വഴക്കങ്ങൾ ഉണ്ടാവുകയും ചെയ്യില്ലേ? അത് സഭയുടെ സ്വാതന്ത്ര്യവും സഭാംഗങ്ങളുടെ അവകാശങ്ങളും നഷ്ടപ്പെടുത്തുവാൻ ഇടയാക്കില്ലേ?**

സഭയും രാഷ്ട്രവും തമ്മിലുള്ള ബന്ധം ഇന്ത്യയിൽ നമുക്ക് ഒരിക്കലും ഒരു പ്രശ്നമായിരുന്നില്ല. നല്ല പൗരന്മാരായി രാഷ്ട്രനിർമ്മിതിക്കു വേണ്ടി പ്രവർത്തിക്കുന്നവരാണ് നാം. രാഷ്ട്രത്തിന്റെ ഭാഗമായിട്ട് സഭ തീരുന്ന അവസ്ഥയാണ് കുസ്തന്തിനോസ് ചക്രവർത്തിയുടെ മാനസാന്തരത്തിനുശേഷം റോമാ സാമ്രാജ്യത്തിൽ ഉണ്ടായത്. യൂറോപ്പിൽ അടുത്തകാലം വരെയും അതായിരുന്നു സ്ഥിതി. പിൽക്കാലത്ത് രാഷ്ട്രവും സഭയും രണ്ടാകുന്നതാണ് നല്ലതെന്ന് വിവരമുള്ള നേതാക്കന്മാർ പഠിപ്പിച്ചു. പലപ്പോഴും ക്രിസ്തീയ മൂല്യങ്ങൾ അടിയറ വെയ്ക്കേണ്ടുന്ന സാഹചര്യങ്ങൾ ഉണ്ടാകുന്നു. സഭയും രാഷ്ട്രവും രണ്ടാണ്. സമൂഹത്തിനു പരിവർത്തനം ഉണ്ടാകുവാനുള്ള ഒരു പുളിപ്പ് ആയി സഭ നിലകൊള്ളണം.

കക്ഷി രാഷ്ട്രീയ തല്പര്യങ്ങളുടെ കൂടെ സഭ നിൽക്കരുത്. മെത്രാന്മാരും അച്ചന്മാരും രാഷ്ട്രീയ ഗോദയിൽ ഇറങ്ങരുത്. സഭാ വിശ്വാസികൾ പൗരന്മാരാണ്. വോട്ടവകാശം അവർക്കുണ്ട്. രാഷ്ട്രത്തിന്റെയും ജനങ്ങളുടെയും നന്മയ്ക്കുവേണ്ടിയും നീതിയ്ക്കുവേണ്ടിയും നിലകൊള്ളാൻ അവരെ പ്രോത്സാഹിപ്പിക്കണം.

**ഞങ്ങളുടെ അമ്മവീടുകളുടെ സഭാനിലപാടിനെപ്പറ്റി ഞങ്ങൾ തന്നെ ഒരു കണക്കെടുത്തപ്പോൾ നാലിൽ മൂന്നും യാക്കോബായ വിഭാഗക്കാരാണ്. ഇത് ഒരുപക്ഷേ, കോട്ടയം ജില്ലയിലെ മാത്രം സ്ഥിതിയാവാം. നമ്മുടെ പിതാക്കന്മാരുടെ പ്രായോഗികബുദ്ധിയാവാം അതിനിടയാക്കിയത്. തെക്കും വടക്കുമുള്ളവർ തീവ്രനിലപാടുകൾ സ്വീകരിക്കുമ്പോൾ കോട്ടയം ഭദ്രാസനത്തിൽ നിലനിൽക്കുന്ന സൗഹൃദം നിലനിർത്താൻ നാം ഏതറ്റം വരെയും പോകണം എന്നാണ് ഞങ്ങളുടെ അഭിപ്രായം. കോട്ടയത്തിന്റെ ഈ സംസ്കാരം വെല്ലുവിളികൾ നേരിട്ടാൽ ഞങ്ങൾ എങ്ങനെ പ്രതികരിക്കണം?**

നാം ക്രിസ്തീയ വിശ്വാസികൾ ആണെന്നു കരുതുന്നുണ്ടെങ്കിൽ യേശുക്രിസ്തുവിന്റെ അനുഗാമികൾ ആകണം. നൂറു ശതമാനം അങ്ങനെ ആകുവാൻ സാധിക്കും എന്ന് ഞാൻ പറയുന്നില്ല, നാം ഏവരും കുറവുള്ളവരാണ് . കഴിയുന്നിടത്തോളം കർത്താവ് പഠിപ്പിച്ച സ്നേഹം, ത്യാഗം എന്നിവ അനുവർത്തിക്കുവാൻ ശ്രമിക്കണം.

നമ്മുടെ അയൽക്കാരുമായുള്ള നീതിപൂർവ്വകമായ സ്നേഹബന്ധമാണ് കർത്താവിന്റെ ഇഷ്ടം. നമ്മുടെ ആളുകളുടെ മനസ്സിൽ വിഷം കയറ്റുന്ന വ്യക്തികൾ ഉണ്ട്. അത്തരം വിഷവലകൾക്ക് അകത്തുപെടാതിരിക്കുകയാണ് യുവജനങ്ങളായ നിങ്ങൾ ചെയ്യേണ്ടത്. അയൽക്കാരനെയും ശത്രുവിനെയും സ്നേഹിക്കാൻ പഠിപ്പിച്ച കർത്താവിനോട് നമുക്ക് ഇന്നുള്ള ബന്ധം എന്താണെന്ന് നിങ്ങൾതന്നെ ചിന്തിക്കുക.

ഇന്ത്യൻ പാരമ്പര്യത്തിൽ 'കലി എന്നൊരു സങ്കൽപം ഉണ്ട്' കലി വരുമ്പോൾ ചിലർക്ക് അന്നുവരെ പഠിച്ച പല നല്ല കാര്യങ്ങളും മറന്നുപോകും. കലി ഒരു താമസശക്തി ആണ്, ഇരുട്ട് പരത്തുകയാണ് അതിന്റെ ജോലി. ഓർത്തഡോക്സ്, യാക്കോബായ എന്ന പേരിൽ കലി ബാധിക്കുന്നവർ മനുഷ്യജീവന്റെ എല്ലാ സൗന്ദര്യത്തെയും എല്ലാ സൗരഭ്യത്തെയും നശിപ്പിക്കുന്നു.

**സഭയിൽ സമാധാനം എന്നത് സാധ്യമാണോ?**

മനുഷ്യന്റെ ബന്ധങ്ങളിൽ അസാധ്യമായതൊന്നും ഇല്ല.

# വിശുദ്ധനാട് സന്ദർശനം

കെ. എം. മറിയാമ്മ

**ബഹു.** സ്ലീബാ കാട്ടുമങ്ങാട്ട് അച്ചന്റെ (റോയൽ ഒമാനിയ) വിശുദ്ധനാട് സന്ദർശന സംഘത്തോടൊപ്പം ഞങ്ങൾ (തറക്കുന്നേൽ കെ.എം. തോമസ്, കെ.എം. മറിയാമ്മ, കെ. എം. ഫിലിപ്പോസ്, സി.എം. ഏലിയാസ്) യാത്ര പുറപ്പെട്ടു. സംഘത്തിൽ 40 പേർ ഉണ്ടായിരുന്നു. സംഘത്തിൽ ഫാ. മാത്യു കെ. ജോണും ഫാ. പൗലോസ് നൈനാനും ഉണ്ടായിരുന്നു.

നെടുമ്പാശ്ശേരി എയർപോർട്ടിൽ നിന്നും ജോർദാന്റെ തലസ്ഥാനമായ അമ്മാനിൽ ഞങ്ങൾ ചെന്നിറങ്ങി. അവിടെനിന്നും 1 മണിക്കൂർ യാത്ര ചെയ്തു ഗ്രീക്ക് ഓർത്തഡോക്സ് പള്ളിയിൽ എത്തി. വിശുദ്ധനാടു സന്ദർശനത്തിനുള്ള ഒരു മാപ്പ് ആ പള്ളിയുടെ തറയിൽ വരച്ചിട്ടുണ്ട്. കൂടാതെ ഭിത്തിയിൽ യേശുക്രിസ്തുവിന്റെ ക്രൂശാരോഹണത്തോടനുബന്ധിച്ചുള്ള ചിത്രങ്ങൾ, മാതാവിന്റെയും ശ്ലീഹന്മാരുടെയും ചിത്രങ്ങൾ, ക്രിസ്തുവിനെ ക്രൂശിൽനിന്നും ഇറക്കികിടത്തിയിരിക്കുന്ന ചിത്രം എന്നിവയും വരച്ചിട്ടുണ്ട്. അവിടെനിന്നും നെബോ പർവ്വതത്തിലേക്കാണു പോയത്. മോശയെ നെബോപർവ്വത മുകളിൽനിന്ന് വാഗ്ദത്തനാട് കാണിക്കുന്നു എന്ന് നമ്മൾ ബൈബിളിൽ വായിക്കുന്നുണ്ടല്ലോ. അവിടെ പിച്ചള സർപ്പത്തെ വച്ചിട്ടുള്ള ഒരു വലിയ കുരിശും നാട്ടിയിട്ടുണ്ട്. ആ കുരിശിൽ നോക്കി പ്രാർത്ഥിച്ചാൽ യിസ്രായേൽ മക്കൾ സർപ്പദംശനം ഏൽക്കുമ്പോൾ രക്ഷപ്രാപിക്കുമെന്നു



നമ്മൾ വായിച്ചിട്ടുണ്ടല്ലോ. നെബോ പർവ്വതത്തിൽ വച്ച് മോശ മരിച്ചു. യഹോവ തന്നെ മോശയെ കബറക്കി. എന്നാൽ ഇന്നുവരെയും ആ ശവകുടീരം ആർക്കും അവിടെ കണ്ടുപിടിക്കാൻ സാധിച്ചില്ല. സ്മാരകം വച്ചിട്ടുണ്ട്. ബസ്സ് പർവ്വതത്തിന്റെ മുകളിലേക്ക് കയറ്റിവിടുകയില്ല. ഞങ്ങൾ കാൽനടയായി മുകളിൽ കയറി. പിച്ചളസർപ്പത്തെ ഉണ്ടാക്കിവച്ചിരിക്കുന്ന കുരിശും അവിടെനിന്ന് വാഗ്ദത്ത നാടും കണ്ടു. പർവ്വതത്തിന്റെ താഴെ പാറയിൽ അടിച്ച് മോശ യിസ്രായേൽ മക്കൾക്ക് വെള്ളം കുടിക്കാൻ കൊടുത്തതായി നമ്മൾ വായിക്കുന്നുണ്ടല്ലോ. മോസസ് സ്പ്രിംഗ് എന്ന സ്മാരകം ഉണ്ട്. പോപ്പ് സന്ദർശനം നടത്തിയ സ്മാരകവും അവിടെ ഉണ്ട്.

അവിടെനിന്നും പകൽമേഘസ്തംഭത്തിലും രാത്രി

---

നമ്മുടെ സഭയിൽ അനുതാപം എന്നതിന് വളരെ പ്രാധാന്യം നൽകുന്നുണ്ട്. നോമ്പു മുഴുവൻ അനുതാപത്തിന്റേതാണ്. വലിയ നോമ്പിന്റെ ആരംഭം അനുതാപത്തിലൂടെ ആണ് (ശുബ്കോനോ ശുശ്രൂഷ). പരസ്പരം ഉള്ള അനുരഞ്ജനത്തിന്റെ ശുശ്രൂഷയാണ് അത്. ഇത് ഇല്ലാതെ ലോകം മുമ്പോട്ടു പോകുകയില്ല. സഭയിൽ തീർച്ചയായും അത് ഉണ്ടാകണം. അനുതാപം ഉണ്ടെങ്കിലെ ഇവയെല്ലാം സാധ്യമാവുകയുള്ളൂ. കത്തോലിക്ക സഭ മധ്യനൂറ്റാണ്ടുകളിൽ ഒത്തിരി തെറ്റുകൾ മനുഷ്യരാശിക്കെതിരായി ചെയ്തിട്ടുണ്ട്. പക്ഷേ ആധുനിക കാലത്ത് മാർപാപ്പാമാർ പലതവണ തെറ്റുകൾ ഏറ്റുപറഞ്ഞിട്ടുണ്ട്. ഇത് അനുതാപമാണ്. ഫ്രാൻസിസ് മാർപാപ്പാ നല്ല ഉദാഹരണമാണ്.

കൽക്കട്ടായിൽ കാലം ചെയ്ത തേവോദോസിയോസ് തിരുമേനി, പുന്നൂസ് അച്ചൻ ആയിരുന്നപ്പോൾ, അന്നു ഞാൻ സെമിനാരിയിൽ ചേർന്ന സമയത്ത് പരുമലയിൽ വച്ച് ഉണ്ടായ ഒരു സംഭവം ഓർക്കുന്നു. അന്നു പരുമലയിൽ 'ഊട്ടുപുര' എന്ന ചെറിയ പഴയ ഒരു കെട്ടിടം ഉണ്ടായിരുന്നു. അച്ചൻമാർക്കെല്ലാം പെരുന്നാളിന് അവിടെ ഭക്ഷണം ഉണ്ട്. ഞാൻ ആദ്യമായി പരുമല പെരുന്നാളിനു പോയ സമയം ആയിരുന്നു. സെമിനാരിയിൽ നിന്ന് സെമിനാരി വിദ്യാർത്ഥികൾക്കും ഊട്ടുപുരയിൽ ഭക്ഷണം കഴിക്കാനുള്ള അനുവാദം ഉണ്ടായിരുന്നു. ഭക്ഷണം സമയം ആയപ്പോൾ അവിടെ ഭയങ്കരമായ തിരക്ക്, ഞാൻ നോക്കുമ്പോൾ ഒരു അച്ചൻ മാത്രം കയ്യും കെട്ടി ശാന്തനായി മാറി നിൽക്കുന്നു. മറ്റുള്ളവർ തിരക്കുണ്ടാക്കുമ്പോൾ ഒരു വൈദികൻ മാത്രം ശാന്തനായി കാത്തുനിൽക്കുന്നത് ആദ്യ വർഷക്കാരായ സെമിനാരി വിദ്യാർത്ഥികളുടെ ശ്രദ്ധയിൽപെട്ടു. ആ വൈദികൻ ആരെന്നു തിരക്കിയപ്പോൾ ബോംബയിലെ പുന്നൂസ് അച്ചനാണ് എന്നറിഞ്ഞു. അന്നു വെറുതെ നിന്ന ആ വൈദികനു വെറും 20 വയസ്സുള്ള എന്നെ ആഴമായി സ്പർശിക്കാൻ കഴിഞ്ഞു.

സഭയുടെ മിഷൻ എന്നാൽ വഴക്ക് ഉണ്ടാക്കുക എന്നതല്ല. നേരായ ദിശാബോധം ഇടയന്മാർ പകർന്നു നൽകണം. ഇടയൻ മുമ്പേ നടന്ന് ആടുകളെ പച്ചയായ മേച്ചിൽപുറങ്ങളിലേയ്ക്കും സ്വച്ഛതയുള്ള വെള്ളത്തിന്റെ അരികത്തേയ്ക്കും നയിക്കണം. നമ്മുടെ സഭയുടെ ജോലിയും ഇതുതന്നെയാണ്. ജനങ്ങളെ പച്ചയായ മേച്ചിൽപുറങ്ങളിലേയ്ക്കും സ്വച്ഛതയുള്ള വെള്ളത്തിന്റെ അരികത്തേയ്ക്കും നയിക്കുക എന്നത് ഞാനുൾപ്പെടെയുള്ള വൈദികനേതൃത്വത്തിന്റെ ചുമതലയാണ്. ഞങ്ങൾക്കു തെറ്റുപറ്റിയാൽ നിങ്ങൾ സ്നേഹപൂർവ്വം തിരുത്തണം. അതുപോലെ നിങ്ങളുടെ തിരുത്തലിനു വിധേയരാകാൻ അച്ചന്മാരും മെത്രാന്മാരുമായ ഞങ്ങളും വിനയപൂർവ്വം തയ്യാറാകണം. എല്ലാറ്റിലും ഉപരി, നമ്മുടെ പിതാവാം ദൈവത്തിന്റെ ആർദ്രകരുണയും മനുഷ്യസ്നേഹവും യേശുക്രിസ്തുവിലൂടെ നമുക്കു ലഭിച്ചതിനെ നന്ദിപൂർവ്വം ഓർക്കയും വേണം.

**(പ്രതികരണങ്ങൾ അറിയിക്കുക: winpampady@gmail.com)**

അഗ്നിസ്തംഭത്തിലും വഴി നടത്തിയ മരുഭൂമിയിലൂടെയാണ് പിന്നെ യാത്ര. മരുഭൂമിയിൽ അവിടവിടെ ആട്ടിടയന്മാരുടെ കൂടാരവും ആടുകളെയും ആട്ടിടയന്മാരെയും കാണാം. കൃഷിയും ഒന്നും ഇല്ല.

ജോർദാൻവാലിയിലൂടെ യാത്ര തുടങ്ങിയപ്പോൾ രണ്ടു വശത്തും കൃഷിഭൂമിയാണ്. മഞ്ഞു വീണു നശിക്കാതിരിക്കാൻ പ്ലാസ്റ്റിക് ടെന്റുകളിലാണ് കൃഷി.

യേശുക്രിസ്തുവിന്റെ ജനനം മുതൽ എല്ലാ അത്ഭുതപ്രവർത്തികളും നടന്ന യിസ്രായേലിലേക്കു ഞങ്ങൾ പ്രവേശിച്ചു. വളരെ ഫലഭൂയിഷ്ടമായ പ്രദേശമാണ് യിസ്രായേൽ. പാലും തേനും ഒഴുകുന്ന പ്രദേശം.

**വചനിപ്പുപള്ളി:** വി. കന്യകമറിയാമിന് യേശുക്രിസ്തുവിന്റെ ജനനത്തെക്കുറിച്ച് ഗബ്രിയേൽ മാലാഖ അറിയിപ്പു കൊടുത്തത് നസ്രേത്തിലാണ്. മേരി വെൽ എന്ന് അറിയപ്പെടുന്ന ഒരു കിണർ കണ്ടു. വി. മറിയാം വെള്ളം കോരിയിരുന്ന കിണറായിരുന്നു. വറ്റാത്ത കിണർ. ചുറ്റുപാടും ഉള്ളവരെല്ലാം അതിൽ നിന്നും വെള്ളം കോരി കുടിക്കുന്നു.



**കഫർന്നഹോം (ടൗൺ ഓഫ് ജീസസ്സ്):** യേശുവിന്റെ ശാപം ഏറ്റുവാങ്ങിയ കഫർന്നഹോം. എല്ലാ നശിച്ച് തകർന്നടിഞ്ഞു കിടക്കുന്നു. അതിന്റെ ചുറ്റുപാടുമുള്ള സ്ഥലങ്ങളിലായിരുന്നു ശ്ലീഹന്മാരുടെ വീടുകൾ എന്നാണ് ഐതിഹ്യം. യേശുക്രിസ്തുവിനെ ധിക്കരിച്ച് പാപം ചെയ്യുന്നവരുടെ അനുഭവമാണ് കഫർന്ന ഹോം.

***ഗിരിപ്രഭാഷണമല*** : അവിടെനിന്നും ഗിരിപ്രഭാഷണം നടന്ന മലയുടെ അടിവാരം വഴിയാണ് യാത്ര. മലയുടെ അടിവാരത്തുള്ള കല്ലുകൾക്ക് കറുത്തനിറമാണ്. ആ വഴിയാണ് യാത്ര. ആ കല്ലുകൾക്ക് 'എക്കോ' ഉണ്ട്. ആയിരക്കണക്കിനാളുകൾ പ്രസംഗം കേട്ടിരുന്നത് അങ്ങനെയാണ്.

***ഗലീലക്കടലിലെ ബോട്ടുയാത്ര:*** ഉയർത്തെഴുന്നേറ്റ യേശുക്രിസ്തു മീൻ പിടിച്ചുകൊണ്ടു വരുന്ന ശ്ലീഹന്മാർക്കു മീൻ ചുട്ടതും റൊട്ടിയും കൊടുത്തത് ഗലീലാ കടപ്പുറത്താണ്. അതിനെ അനുസ്മരിക്കുന്നതിന് ഹോട്ടലിൽ നിന്നും പൊരിച്ച മീൻ കൂട്ടി ഉച്ചഭക്ഷണം. ബോട്ടിൽ ഇന്ത്യൻ പതാക ഉയർത്തി ഗലീലക്കടലിലൂടെ ബോട്ടുയാത്ര നടത്തി. വർഷങ്ങൾക്കുമുമ്പ് കൊച്ചിയിൽനിന്നും പോയ യഹൂദന്മാരുടെ തലമുറയിൽപെട്ട ഒരു യുവാവ് "സീയോൻ സഞ്ചാരി" എന്ന പാട്ടു പാടി.

**ഒലിവുമല :** ഓശനായ്ക്ക് യേശുക്രിസ്തു കഴുതപ്പുറത്തു കയറി യാത്ര ചെയ്തതിനെ സ്മരിച്ചുകൊണ്ടു പ്രദക്ഷിണത്തിന്റെ പാട്ടു പാടി എല്ലാവരും ലൈൻ ആയി നടന്നു. ഒലിവുമലയിൽ നിന്നാൽ യരുശലേം ദേവാലയവും അബ്രഹാം യിസഹാക്കിനെ ബലി കഴിക്കാൻ കൊണ്ടുപോയ സ്ഥലത്തുള്ള സ്മാരകവും ക്രൂശാരോഹണ സമയത്ത് തുറക്കപ്പെട്ട കല്ലറകളും കാണാം.

യേശുക്രിസ്തു യെരുശലേം ദേവാലയത്തെ നോക്കി വിലപിക്കുന്ന സ്ഥലത്ത് കണ്ണുനീർ ധാരധാരയായി വീഴുന്ന രീതിയിൽ ഒരു ഉയർന്ന മണ്ഡപം പണിതിരിക്കുന്നു.

**വി. മാതാവിന്റെ ഒഴിഞ്ഞ കല്ലറ** :- കബർ സ്ഥിതി ചെയ്യുന്നത് ഒരു ഓർത്തഡോക്സ് പള്ളിയിലാണ്. മദ്ബാഹയുടെ ഉള്ളിലായി ഒഴിഞ്ഞ കബർ സ്ഥിതി ചെയ്യുന്നു. എല്ലാവരും കബറിന്റെ മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിച്ചു. ഭൂമിയുടെ അടിയിലാണ് പള്ളിയും കബറും

***ഗത്ശമന*** : ഒലിവുമലയിൽ യേശുക്രിസ്തു കുമ്പിട്ട് പ്രാർത്ഥിക്കുന്ന സ്ഥലം പള്ളിക്കുള്ളിൽ മദ്ബാഹയുടെ താഴെ വരത്തക്കവണ്ണം പണിതിരിക്കുന്നു. അവിടെയും ഞങ്ങൾ എല്ലാവരും കുമ്പിട്ടു പ്രാർത്ഥിച്ചു. ആ പള്ളിയുടെ സമീപം വേലികെട്ടിത്തിരിച്ചിരിക്കുന്നു. ഏറ്റവും പഴക്കമുള്ള 7,8 ഒലിവുമരങ്ങൾ കാണാം. അതിന്റെ ചുവട്ടിൽനിന്നും പുതിയ മരങ്ങൾ പൊട്ടിക്കിളിർത്തുവരുന്നു. സ്തേപ്പാനോസിന്റെ കബറിടം അതിനോടടുത്താണ്.

**സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലം :** യേശുക്രിസ്തുവിന്റെ കാൽപാട് അവിടെ പതിഞ്ഞിട്ടുണ്ട്. വേലി കെട്ടിതിരിച്ചിരിക്കുകയാണ്. മദ്ബഹായുടെ താഴെയാണ് അതും. അവിടെയും എല്ലാവരും കുമ്പിട്ടു പ്രാർത്ഥിച്ചു. ഒരു മുറിയുടെ വലിപ്പത്തിൽ സ്തൂപാകൃതിയിൽ ഉണ്ടാക്കിയ സ്തംഭമാണ്.

**പാലസ്റ്റീൻ :** യെരുശലേമിൽനിന്നും പാലസ്റ്റീനിലേക്ക് പ്രവേശിക്കുമ്പോൾ വലിയ മതിൽ കെട്ടിത്തിരിച്ചിരിക്കുന്നു. റാഹേലിന്റെ കബർ ചുറ്റും വേലികെട്ടിത്തിരിച്ച് അവരുടെ സ്ഥലത്തേക്ക് ചേർത്തിരിക്കുന്നു.

**നേറ്റിവിറ്റി ചർച്ച് :** യേശുക്രിസ്തു ജനിച്ച കല്ലടാവും എടുത്തുകിടത്തിയ പുൽകൂടും ഇന്ന് ഒരു വലിയ പള്ളിയാണ്. മദ്ബഹായും അടിയിൽ ക്രിസ്തു ജനിച്ച സ്ഥലത്ത് ഒരു വലിയ 'സ്റ്റാർ' കല്ല് പതിപ്പിച്ച് തിളങ്ങികൊണ്ടിരിക്കുന്നു. കുമ്പിട്ടു എല്ലാവരും പ്രാർത്ഥിച്ചു. എടുത്തുകിടത്തിയ സ്ഥലം അതിനടുത്തുതന്നെയാണ്. ആ പള്ളിയും പരിസരവും എപ്പോഴും ജനനിബിഡമാണ്. അവിടെനിന്നും ഇറങ്ങിവരുമ്പോൾ വേദപുസ്തകം അരാം ഭാഷയിൽ വിവർത്തനം ചെയ്ത ജെറോമിന്റെ പ്രതിമ കാണാം.

**മർക്കോസിന്റെ മാളിക :** ആദ്യം കുർബ്ബാന സ്ഥാപിച്ച സ്ഥലം. ശ്ലീഹന്മാരുടെ കാലുകഴുകിയ സ്ഥലം. യേശുക്രിസ്തു ശ്ലീഹന്മാരുമായി പെസഹ ഭക്ഷിച്ച മർക്കോസിന്റെ മാളികയിൽ സ്ലീബാ അച്ചന്റെയും മാനോജ് അച്ചന്റെയും സഹകരണത്തിൽ മാത്തുക്കുട്ടി അച്ചൻ കുർബ്ബാന അർപ്പിച്ചു. ഞങ്ങൾ എല്ലാവരും കുർബ്ബാന അനുഭവിച്ച് അനുഗ്രഹം പ്രാപിച്ചു. പടിഞ്ഞാറെ ഭിത്തിയിൽ അന്ത്യ അത്താഴത്തിന്റെ ചിത്രം വരച്ചിട്ടുണ്ട്.

**കാൽവറിയിലേക്കുള്ള യാത്ര** : കുരിശിന്റെ വഴിയിൽ യഹൂദന്മാർ ഉപദ്രവിക്കുന്നതും യേശുക്രിസ്തു വീഴുന്നതും ക്രൂശിൽ തറക്കുന്നതും തൂക്കുന്നതും ക്രൂശിൽ നിന്നും ഇറക്കിക്കിടത്തുന്നതും കബറിടത്തിലേക്ക് ഇങ്ങനെ 14 സ്ഥലങ്ങളാണ് കുരിശിന്റെ വഴി. ആദാമിന്റെ തലയിലേക്ക് പാറ പിളർന്നു രക്തം വീഴുന്നു. യേശുക്രിസ്തുവിനെ തൂണിൽ ബന്ധിച്ച് അടിച്ചത് കണ്ണാടികൂടിൽ സൂക്ഷിച്ചിരിക്കുന്നു. ഹെലനീ രാജ്ഞി യേശുവിനെ ക്രൂശിച്ച ക്രൂശ് കണ്ടെടുത്ത കുളം. യേശുവിന്റെ കബർ സ്ഥിതി ചെയ്യുന്നതും ഒരു ഗുഹയിലാണ്. അവിടെ തിരക്കു നിയന്ത്രിക്കുന്നത് പോലീസാണ്. 40 പേരെ വീതം കയറ്റിവിടും. കബറിനുമുമ്പിൽ കുമ്പിട്ടു പ്രാർത്ഥിച്ചു. ക്രൂശിൽനിന്നും ഇറക്കി പാറപ്പുറത്തു കിടത്തി. സുഗന്ധദ്രവ്യങ്ങൾ പുരട്ടി. ആ സ്ലാബിൽ സിസ്റ്റേഴ്സ് എന്നും സുഗന്ധദ്രവ്യം പുരട്ടിക്കൊണ്ടിരിക്കുകയാണ്. ക്രൂശിന്റെ ചുവട്ടിലും എല്ലാവരും കുമ്പിട്ടു പ്രാർത്ഥിച്ചു.

**വിലാപമതിൽ :** യെരുശലേം ദേവാലയത്തിന്റെ അവശേഷിച്ചിരിക്കുന്ന ഒരു ഭിത്തി. യഹൂദന്മാർ ആ ഭിത്തിയിൽ തലതല്ലി പ്രാർത്ഥിക്കും. ഭിത്തിയിൽ വിടവുകളിൽ പ്രാർത്ഥനാവിഷയവും പേരും എഴുതിവയ്ക്കും. ഞങ്ങളും അവിടെ പ്രാർത്ഥിച്ചു. വളർച്ചയിൽ കുറുകിയവനായ സഖായി യേശുവിനെ കാണുന്നതിനായി ഒരു അത്തിവൃക്ഷത്തിൽ കയറി ഇരുന്നു. ആ സ്ഥലത്ത് 500 വർഷം പഴക്കമുള്ള അത്തി ഇന്നും കാണാം.

**ജെറിഹോം ഈന്തപ്പനയുടെ നാട് :** ഏറ്റവും രുചികരമായ ഈന്തപ്പഴം കിട്ടും.

**മൗണ്ട് ഓഫ് ടെംപ്റ്റേഷൻ :** യേശുവിനെ പരീക്ഷിക്കുന്നതിനുവേണ്ടി വലിയ മലയിലേക്ക് സാത്താൻ കൂട്ടിക്കൊണ്ടു പോയി എന്ന് നാം വായിക്കുന്ന മല താഴെ നിന്നു കണ്ടു. ഞങ്ങൾ ബസ്സിൽ പോരുമ്പോൾ കേബിൾ കാർ മലയിലേക്കും താഴേക്കും വരുന്നതുകണ്ടു.

**യേശുവിന്റെ മാമോദീസ :** ജോർദ്ദാൻ നദിയിൽ യോഹന്നാൻ സ്നാപകൻ യേശുവിനെ മാമോദീസാ മുക്കിയ യഥാർത്ഥ സ്ഥലത്ത് ഞങ്ങൾ പോയി മുഖവും കയ്യും കഴുകി വെള്ളം കുപ്പിയിൽ ശേഖരിച്ചു.

**ചാവു കടൽ :** സമുദ്രനിരപ്പിൽ നിന്നും 400 അടി താഴ്ചയിൽ ഏറ്റവും സാന്ദ്രത കൂടിയ വെള്ളം. സോദോം ഹോമോറയിലെ നാശാവശിഷ്ടങ്ങൾ അടിഞ്ഞു കൂടിയ സമുദ്രം. ഞങ്ങൾ എല്ലാവരും ചാവുകടലിൽ ഇറങ്ങി ചേറ് ദേഹത്ത് വാരി തേച്ചു കുളിച്ചു. ഇവിടെ വെള്ളത്തിനുമുകളിൽ തല ഉയർത്തിപ്പിടിച്ചുകൊണ്ട് മലർന്നു കിടന്നാൽ വെള്ളത്തിൽ താണുപോകില്ലയെന്ന് അനുഭവത്തിൽ മനസ്സിലായി.

**ഈജിപ്റ്റ് :** യെരുശലേമിൽനിന്നും യാത്ര പറഞ്ഞു ഈജിപ്റ്റിലേക്കു പ്രവേശിച്ചു. ക്യുമറാൻ ഗുഹകൾ സ്ഥിതി ചെയ്യുന്ന സ്ഥലത്തുകൂടി മരുഭൂമിയിലൂടെ യാത്ര. ഇടതുവശത്ത് ചാവുകടൽ, വലതുവശം സീനായ് മരുഭൂമി. മുകളിൽ പറഞ്ഞ ഗുഹകളിൽ നിന്നാണ് ചാവുകടൽ ചുരുളുകൾ കിട്ടിയത്. യെശയ്യാവ്, എസ്ഥേർ എന്നീ പുസ്തകങ്ങൾ അവിടെ നിന്നാണ് കിട്ടിയത്. ചാവുകടലിലെ ചേറിൽനിന്നും മിനറൽസ് ഉണ്ടാക്കുന്ന ഫാക്ടറികളും ഉപ്പളങ്ങളും കണ്ടു. മഗ്നീഷ്യം, സോഡിയം, പൊട്ടാസ്യം ഇവയും ചാവുകടൽ സമ്പാദ്യങ്ങളാണ്.

**ഹോളി ഫാമിലി യാത്ര ചെയ്ത വഴിയിലൂടെ യാത്ര. 2 ദിവസത്തെ ബസ് യാത്ര**

റ്റാബാ അതിർത്തി കഴിഞ്ഞ് ഇടതുവശം ചാവുകടൽ വലതുവശം പാറകൂട്ടങ്ങൾ നിറഞ്ഞ സീനായ് മരുഭൂമി. സൂയസ് കനാലിലൂടെ ആഫ്രിക്കയോടു ചേർന്നുള്ള ഈജിപ്റ്റിലേക്ക്. മെഡിറ്ററേനിയൻ കടലും ചെങ്കടലും തമ്മിൽ ബന്ധിപ്പിക്കുന്ന സൂയസ്കനാലിന് 190 കി.മീ. നീളമുണ്ട്. 1.9 കി.മീ. നീളമുള്ള ടണലിലൂടെ ബസ്സും മുകളിലൂടെ ഷിപ്പും പോകും. ഞങ്ങൾ ബസ്സിൽ കെയ്റോയിൽ എത്തി. അടുത്ത ദിവസം ഈജിപ്റ്റിലെ മ്യൂസിയം കാണാൻ പോയി. ചരിത്ര വസ്തുക്കൾ, രേഖകൾ, ആയുധങ്ങൾ, പുരാതന ആഭരണങ്ങൾ എല്ലാം അവിടെ കാണാം. ഇവയെക്കാൾ പ്രധാനം അവിടെ സൂക്ഷിച്ചിരിക്കുന്ന മമ്മികൾ ആണ്. രാജാക്കന്മാരുടെ രഥങ്ങൾ, മോശയെ ഒഴുക്കിവിട്ട തൊട്ടി, രാജാക്കന്മാരുടെ കബറുകൾ ഇങ്ങനെ എണ്ണമറ്റ വസ്തുക്കൾ കണ്ടു.

യേശുക്കുഞ്ഞിനെയുംകൊണ്ട് യോസഫും മറിയാമും ഒളിച്ചുപാർത്ത ഗുഹകൾ സ്ഥിതി ചെയ്തിരുന്ന സ്ഥലത്തു പണിതിരിക്കുന്ന പള്ളികൾ കണ്ടു. യേശുക്കുഞ്ഞിനെയുംകൊണ്ടു മറിയാം കഴുതപ്പുറത്തിരിക്കുന്നതും യോസഫ് നടക്കുന്നതുമായ ചിത്രങ്ങൾ, ശ്ലീഹന്മാർ, ഈജിപ്റ്റിലെ ഭരണാധിപന്മാർ, ഒപ്പം നമ്മുടെ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ചിത്രങ്ങളും ആ പള്ളികളിൽ ഉണ്ട്. ഇതിനടുത്ത് മോശയുടെ വീടിരുന്നിടത്തു പുതിയ കെട്ടിടവും ഏറ്റവും പ്രായം കൂടിയ 2 ഈന്തപ്പനകളും കണ്ടു.

കെയ്റോ പിരമിഡുകൾ : 7 അത്ഭുതങ്ങളിൽ ഒന്നാണല്ലോ. 2.5 ടൺ ഭാരമുള്ള കല്ലുകൾകൊണ്ട് 600-700 അടി ഉയരത്തിൽ 4 വശങ്ങളായി പണിതിരിക്കുന്ന 120 പിരമിഡുകൾ 13 ഏക്കറിലാണ് പണിതുയർത്തിയിരിക്കുന്നത്. 3 വലിയ പിരമിഡുകളും 2 ചെറുതും ഞങ്ങൾ കണ്ടു. പിരമിഡുകൾക്കു ചുറ്റും ബസ്സിൽ കറങ്ങിയാണ് കണ്ടത്. ഫറവോ രാജാക്കന്മാരുടെ ഈ പിരമിഡുകൾ യിസ്രായേൽ മക്കളെക്കൊണ്ട് അടിമപ്പണി ചെയ്യിപ്പിച്ച് ഉണ്ടാക്കിയതാണ്. നൈൽ നദിയിലൂടെ ഒരു ബോട്ടു യാത്രയും നടത്തി. നൈൽ നദീതടസംസ്കാരം കണ്ടു.

മടക്കയാത്ര കെയ്റോ എയർപോർട്ടിൽ നിന്നാണ്. എയർപോർട്ടിലേക്ക് പോകുന്നവഴി റോഡ് സൈഡിൽ മാതാവ് പ്രത്യക്ഷപ്പെട്ട ഒരു പള്ളിയിലും കയറി. നാനാ ജാതി മതസ്ഥർ അവിടെ വന്നു അനുഗ്രഹം പ്രാപിച്ചുവരുന്നു. 15 വർഷങ്ങൾക്ക് ശേഷവും രണ്ടാമതും മാതാവ് പ്രത്യക്ഷപ്പെട്ടു. ചുറ്റുപാടുമുള്ള ആളുകൾ മാത്രമല്ല പ്ലെയിൻ യാത്രക്കാരും മാതാവ് പ്രത്യക്ഷപ്പെട്ടതു കണ്ടു. സ്കൂൾ, മഠം എല്ലാം ഉണ്ട്. കെയ്റോയിൽനിന്നും ബഹറിൻ. അവിടെ നിന്നും നെടുമ്പാശ്ശേരിയിൽ എത്തി.

2013 ജനുവരി 9-ാം തീയതി പുറപ്പെട്ട ഞങ്ങൾ 18-ാം തീയതി തിരിച്ചെത്തി. യാത്ര വളരെ അനുഗ്രഹപ്രദമായിരുന്നു . വിനോദയാത്രയിൽ നിന്നും വിഭിന്നമായിരുന്നു ഭക്തിനിർഭരമായ ഈ യാത്ര. പുരോഹിതന്മാരുടെ നേതൃത്വത്തിൽ ഇടവകയിലെയും നാട്ടിലേയും ആളുകൾക്കുവേണ്ടിയും പ്രാർത്ഥന കഴിച്ചു. യാത്ര മംഗളകരമാക്കിയ സർവ്വേശ്വരന് നന്ദി കരേറ്റുന്നു.

എന്റെ അഭിപ്രായത്തിൽ യേശുക്രിസ്തു ജനിച്ചതും ജീവിച്ചതും അത്ഭുത പ്രവർത്തികൾ ചെയ്തതും കഷ്ടം അനുഭവിച്ച് ക്രൂശു മരണവും സ്വർഗ്ഗാരോഹണവും ചെയ്തതുമായ വിശുദ്ധനാട് കഴിയുന്നതും എല്ലാവരും പോയി കാണണം. പരിശുദ്ധ പരുമലതിരുമേനി യെറുശലേം യാത്ര കഴിഞ്ഞ് ആഹ്വാനം ചെയ്തതും മറ്റൊന്നല്ല. "ചെവി കൊണ്ട് കേൾക്കുന്നതിനേക്കാൾ കണ്ണുകൊണ്ട് കാണുന്നത് ഏറ്റവും ഉത്തമം."

◆

# വലിയ ജീവിതാനുഭവങ്ങൾ കൊച്ചുസാറിൽനിന്നും

**ടി. പി. ജോർജ്ജുകുട്ടി**



നമ്മുടെ ഈ കാലഘട്ടത്ത് ജീവിക്കാൻ സാധിക്കുന്നവർ ഭാഗ്യവാന്മാരോ നിർഭാഗ്യവാന്മാരോ എന്നു ചോദിച്ചാൽ മറുപടി പല വിധത്തിലും ലഭിക്കും. ആധുനികമെന്നും അത്യാന്താധുനികമെന്നും ഉത്തരാധുനികമെന്നുമൊക്കെയുള്ള വിശേഷങ്ങൾ സാഹിത്യത്തിൽ മാത്രമല്ല പലപ്പോഴും ജീവിതാനുഭവങ്ങളിലും നമുക്കു ചേർത്തുവയ്ക്കാം. എന്തായാലും ഒരു റേഡിയോപോലും കേൾക്കുവാനുള്ള അവസരമില്ലാതിരുന്ന ബാല്യകാലത്തും ഏറ്റവും ആധുനികമായ മൊബൈൽ ആപ്പുകളുടെ വിസ്മയലോകത്തും ജീവിക്കാൻ കഴിഞ്ഞ നമ്മുടെ ഏറ്റവും മുതിർന്ന തലമുറയുടെ ഒരു പ്രതിനിധിയുമായി ഒരഭിമുഖ സംഭാഷണം നടത്തണമെന്ന് യുവജനപ്രസ്ഥാനം പ്രവർത്തകർക്ക് ഒരുൾവിളിയുണ്ടായി. ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർധത്തിൽ ജനിച്ചവരുടെ പ്രതിനിധിയായി അവർ കണ്ടെത്തിയത് തഴക്കുഴിയിലെ ബഹുമാനപ്പെട്ട കൊച്ചുസാറിനെയാണ്. ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ പൂർവാർധത്തിൽ ബാല്യകൗമാരങ്ങൾ പിന്നിടുന്നവരുടെ പ്രതിനിധികളായി തറക്കുന്നേൽ രൂബേൻ തോമസ് ലാലും കോതാനിൽ സച്ചു ഷാജി ഏബ്രഹാമും നിയുക്തരായി. തലമുറകളുടെ പാലമായി കണ്ണന്താനത്തെ ബേബിച്ചായനും കൂടി എത്തിയപ്പോൾ കൗമാര കൗതുകങ്ങൾക്ക് പാകമായ പ്രജ്ഞയുടെ പിൻബലവുമായി. ഇത്തരമൊരു കൂടിച്ചേരലിന്റെ വിശേഷങ്ങൾക്ക് അക്ഷരരൂപം നൽകുവാൻ അതുകൊണ്ടു തന്നെ അവസരം ലഭിച്ചപ്പോൾ ഒഴിഞ്ഞുമാറാൻ ഈയുള്ളവനും കഴിഞ്ഞില്ല. ഒപ്പം ചേരാൻ കൊച്ചുസാറിന്റെ കൊച്ചമ്മയും കൂടി എത്തിയപ്പോൾ അനുഭവങ്ങളുടെ പങ്കുവയ്ക്കലിന് പുന്നെല്ലിന്റെ രുചിയും മുല്ലപ്പൂവിന്റെ മണവും പഴുത്തു ഞാലുന്ന ഞാലിപ്പൂവന്റെ മധുരവുമായി.

1960-ലാണ് കോത്തലയിലെ എൻ..എസ്.എസ്. യു.പി. എസിൽ അധ്യാപകനായി കൊച്ചുസാർ 'കൊച്ചുസാറാ'യി തന്നെ എത്തുന്നത്. സമൂഹത്തിലെങ്ങും ഇല്ലായ്മയും വല്ലായ്മയും നിറഞ്ഞുനിന്ന കാലം. 'മുണ്ടുമുറുക്കിയുടുക്കുക' എന്ന് ഇന്ന് നമ്മൾ അനുഭവമില്ലാതെ പ്രയോഗിക്കുന്ന ശൈലി അക്ഷരാർത്ഥത്തിൽ നിലനിന്ന ദാരിദ്ര്യത്തിന്റെ പുഷ്കലകാലം. അധ്വാനിക്കുന്നവനും അരവയർ നിറയ്ക്കുക അത്ര എളുപ്പമല്ലാതിരുന്ന ദുഷ്കര കാലം. അധ്യാപക ജോലിയുമായി 1960-ൽ കോത്തല എൻ.എസ്.എസ്. യു.പി. സ്കൂളിൽ അധ്യാപകനായി ചേരുന്ന ദിനം ഇപ്പോഴും സാറിന്റെ ഓർമ്മയിൽ നിറഞ്ഞുനിൽക്കുന്നു. അപ്പോൾ പെട്ടെന്ന് രൂബേനൊരു സംശയം. 'അന്ന് സാറിന് എത്ര രൂപ ശമ്പളമുണ്ടായിരുന്നു?' അപ്പോൾ സാറു പറഞ്ഞു 'ഇന്നു കിട്ടുന്ന പെൻഷൻ അന്നത്തെ ശമ്പളത്തിന്റെ 300 ഇരട്ടിയാണ്.' കുട്ടികളുടെ സംശയം തീരാതിരുന്നപ്പോൾ സാർ അന്ന് സ്കൂളിൽ പഠിപ്പിച്ചിരുന്ന ഓർമ്മയിൽ ഒരു മനക്കണക്കിട്ടു. ഇന്നത്തെ പെൻഷൻ 23700 രൂപയെന്നു കണക്കാക്കിയാൽ അന്നത്തെ ശമ്പളം എത്രയായിരുന്നു?

കംപ്യൂട്ടറും കാൽക്കുലേറ്ററും കൈവശമില്ലാതിരുന്നതുകൊണ്ട് പുതുതലമുറയുടെ കണക്കുകൂട്ടലുകൾ അൽപം നീണ്ടുവെങ്കിലും എൻജിനിയറിംഗ് മാത്തമാറ്റിക്സ് സച്ചുവിനെ തുണച്ചു. 'എഴുപത്തിയൊൻപത്.'

അതു കേട്ടപ്പോൾ ആദ്യ ശമ്പളം കയ്യിൽ കിട്ടിയ അന്നത്തെ ആഹ്ലാദം സാറിന്റെ മുഖത്തു തിരതല്ലി.

അപ്പോൾ ടീച്ചർ ഓടിയെത്തി പറഞ്ഞു 'അന്നത്തെ ആ എഴുപത്തിയൊമ്പത് രൂപ അത്ര ചെറുതൊന്നുമായിരുന്നില്ല. 79 രൂപ ശമ്പളക്കാരനെ കൈക്കലാക്കാൻ എത്രയോ ഭൂഉടമകൾ ആഗ്രഹിച്ചുവെന്ന് ഓർമയുണ്ടോ? അങ്ങനെ വന്ന ആലോചനകളൊന്നും ഇങ്ങേര് സ്വീകരിക്കാതിരുന്നത് ഒരു ശമ്പളക്കാരിയെ കെട്ടിയാൽ അത് തന്റെ കുടുംബത്തിന് ഒരു രക്ഷയാകുമെന്ന് കരുതിയാണ്.' അത് ആ കാലഘട്ടത്തിന്റെ നന്മയാണ്. ഇന്നത്തെപ്പോലെ 'ഞാനും ഭാര്യയും മക്കളുമെന്ന' ചിന്ത അന്ന് ആർക്കും ഉണ്ടായിരുന്നില്ല. എല്ലാം കുടുംബത്തിനുവേണ്ടി എന്നായിരുന്നു എല്ലാവരുടെയും ചിന്ത. മാതാപിതാക്കളെ സംരക്ഷിക്കാനും സഹോദരങ്ങളുടെ ഭാവി സുരക്ഷിതമാക്കാനും കുടുംബം അഭിവൃദ്ധിപ്പെടുത്തുവാനും വേണ്ടി എല്ലാവരും പരമാവധി പരിശ്രമിച്ചിരുന്ന കാലമായിരുന്നു അത്. ആ കാലഘട്ടത്തിലെ ആ ഉൾക്കാഴ്ചയും വിശ്രമമില്ലാത്ത അധ്വാനവുമാണ് നമ്മുടെ സമൂഹത്തിലെ ഇന്നത്തെ എല്ലാ അഭിവൃദ്ധിയുടെയും അടിസ്ഥാനം എന്ന് കൊച്ചുസാർ പറഞ്ഞുനിർത്തിയപ്പോൾ ടീച്ചറും ബേബിച്ചായനും അത് തലകുലുക്കി സമ്മതിച്ചു.

പിന്നീട് ബേബിച്ചായന്റെ ഊഴമായിരുന്നു. കോത്തല ദേശത്തിന്റെ പഴമയിലേക്ക്, കോത്തല പള്ളിയുടെ ഉത്ഭവത്തിലേക്ക്, അന്നത്തെ കുടുംബങ്ങളുടെ പരസ്പര സഹകരണത്തെപ്പറ്റി ഒക്കെ ബേബിച്ചായൻ ഒരു ചർച്ച തുടങ്ങിവച്ചു.

തെക്കുംകൂർ രാജ്യത്തിന്റെ ഭാഗമായിരുന്ന നമ്മുടെ നാട്ടിൽ തെക്കുംകൂർ രാജാക്കന്മാരുടെ വിശ്രമവസതി ഇന്നും നിലനിൽക്കുന്നതിനെപ്പറ്റിയും കോത്തല എന്ന സ്ഥലനാമത്തിന്റെ നിഷ്പത്തിയെപ്പറ്റിയും ഒക്കെ കൊച്ചുസാർ വിശദമായി പ്രതിപാദിച്ചു. അത് അടുത്തലക്കത്തിലേക്കുള്ള പഠനവിഷയമാക്കാമെന്ന് പ്രദക്ഷിണത്തിന്റെ പ്രതിനിധികൾക്ക് അപ്പോൾ ഒരു ദർശനവുമുണ്ടായെന്നു തോന്നുന്നു.

എന്തായാലും വളരെ കൗതുകമുണർത്തുന്ന ഒരു ചോദ്യം ഉന്നയിച്ച് രൂബേൻ ചർച്ചയുടെ ഗതി തിരിച്ചു. 'നമ്മൾ എങ്ങനെ മെത്രാൻകക്ഷിക്കാർ ആയി മാറി ? കക്ഷിനിലപാടിനു പിന്നിലെ കാര്യങ്ങൾ വാസ്തവത്തിൽ എന്താണ് ?'

### പാമ്പാടി തിരുമേനി

പാമ്പാടി തിരുമേനി വട്ടശ്ശേരിൽ തിരുമേനിയുടെ ശിഷ്യ നായിരുന്നു. അതുകൊണ്ട് അദ്ദേഹം സ്വാഭാവികമായും മെത്രാൻ കക്ഷിയിൽ നിന്നു. നമ്മുടെ പിതാക്കന്മാരൊക്കെയും പാമ്പാടി തിരുമേനിയുടെ നിലപാടിന് ഒപ്പം നിൽക്കുന്നവരാ യിരുന്നു. അതുകൊണ്ട് സ്വാഭാവികമായും നമ്മൾ മെത്രാൻ കക്ഷിക്കാരായി. അക്കാലത്തെ കക്ഷിവഴക്കിൽ പാമ്പാടി പള്ളിയിൽ പാമ്പാടി തിരുമേനി താമസിച്ചിരുന്ന കെട്ടിടം എതിർവിഭാഗക്കാർ തീയിടുകയും അന്ന് റമ്പാച്ചൻ ആയി രുന്ന തിരുമേനിക്ക് അവിടെ തുടർന്നു താമസിക്കാൻ കഴി യാതെ വരുകയുമുണ്ടായി. ഈ സാഹചര്യത്തിലാണല്ലോ തിരുമേനിയുടെ ഗുരു മത്തിലാശാൻ പൊത്തൻപുറത്ത് 13 ഏക്കർ സ്ഥലം തിരുമേനിക്ക് നൽകുന്നതും.

### മത്തിലാശാൻ

മത്തിലാശാനെപ്പറ്റി പറഞ്ഞപ്പോൾ സച്ചു ചോദിച്ചു. 'മ ത്തിലാശാനാണ് പാമ്പാടിയിലെ ഇന്നത്തെ ഗവൺമെന്റ് ഹയർ സെക്കണ്ടറി സ്കൂളായി തീർന്ന സർക്കാർ വിദ്യാല യത്തിനും സ്ഥലം കൊടുത്തതെന്നു കേട്ടിട്ടുണ്ട്. അങ്ങനെ യാണെങ്കിൽ ആ സ്കൂളിന് മത്തിലാശാന്റെ പേര് അല്ലാ യിരുന്നോ നൽകേണ്ടത്.?'

"തീർച്ചയായും അങ്ങനെ തന്നെയായിരുന്നു വേണ്ടിയി രുന്നത്. ആധുനിക പാമ്പാടിയുടെ പിതാവ് എന്നു വിളിക്കേ ണ്ടത് മത്തിലാശാനെ തന്നെയാണ്. അദ്ദേഹം ദാനമായി നൽകിയ സ്ഥലങ്ങളുടെ വില കണക്കാക്കിയാൽ ഇന്ന് അതിന് ശതകോടികളുടെ മൂല്യമുണ്ടാവും. പാമ്പാടി സ്കൂളിൽ അധ്യാപകനായി വന്ന പൊൻകുന്നം വർക്കി സാറിന്, സാഹിത്യരംഗത്തുണ്ടായിരുന്ന സ്ഥാനം പരിഗണി ച്ചാണ് സ്കൂളിനെ അദ്ദേഹത്തിന്റെ സ്മാരകമാക്കിയത്. പൊൻകുന്നം വർക്കി സാർ കേരളം മുഴുവൻ അറിയപ്പെടുന്ന ഒരു വ്യക്തിത്വത്തിനുടമയായിരുന്നുവല്ലോ. മത്തിലാശാന്റെ പ്രവർത്തനകേന്ദ്രം പാമ്പാടി മാത്രമായിരുന്നുവല്ലോ. അതു കൊണ്ട് രാഷ്ട്രീയ തീരുമാനങ്ങളെടുക്കുന്നവരുടെ കണ്ണിൽ അദ്ദേഹത്തിന്റെ പേര് പെട്ടില്ല എന്നേയുള്ളു."

### വിദ്യാഭ്യാസരംഗം

കൊച്ചുസാർ അന്ന് വിദ്യാഭ്യാസം ആരംഭിച്ചത് കോത്തല സി.എം.എസ്. സ്കൂളിലായിരുന്നു. 135 വർഷങ്ങൾക്കു മുമ്പ് ആരംഭിച്ച ആ സ്കൂളായിരുന്നു ഈ നാടിന്റെ വിദ്യാഭ്യാസ രംഗത്തിനു തുടക്കം കുറിച്ചത്. അത് സ്ഥാപിച്ച മിഷണറി മാരോട് നാം കടപ്പെട്ടിരിക്കുന്നു എന്നു സാർ പറഞ്ഞു.

സാർ അധ്യാപകനായി ചേർന്ന എൻ.എസ്.എസ്. സ്കൂൾ സ്ഥാപിതമായത് 1960 ലാണ്. വാസ്തവത്തിൽ കോത്തല യിൽ ഒരു സ്കൂളിന് അപേക്ഷ നൽകിയതും അത് ലഭിച്ചതും നമ്മുടെ പള്ളിയിലെ ഇടവകാംഗമായിരുന്ന തറക്കുന്നേലെ ഫിലിപ്പ് മാഷിനായിരുന്നു (എണ്ണശ്ശേരിൽ). എന്നാൽ അന്നത്തെ സാഹചര്യത്തിൽ ഒരു സ്കൂൾ മാനേജ്മെന്റ് ഏറ്റെടുക്കുവാനുള്ള സാഹചര്യം നമ്മുടെ കൂട്ടത്തിൽ ആർക്കും ഉണ്ടായിരുന്നില്ല. അതുകൊണ്ട് സ്വാഭാവികമായും അന്ന് അത് സാധിക്കുമായിരുന്ന കരയോഗത്തിനു ലഭിച്ചു. കഴിഞ്ഞ തലമുറയിലെ നമ്മുടെ വിദ്യാഭ്യാസപരമായും സാമ്പത്തികമായും സാമൂഹ്യമായുമുള്ള അവസ്ഥയെ അത് വ്യക്തമാക്കുന്നുണ്ട്, കൊച്ചുസാർ പറഞ്ഞു നിർത്തി. ഈ സമയം രൂബേൻ ചോദിച്ച ചോദ്യം ശ്രദ്ധേയമായി.

"വിദ്യാഭ്യാസത്തിന്റെ കാര്യത്തിൽ ക്രിസ്ത്യാനികൾ പിന്നോക്കമായിരുന്ന ഈ കാലഘട്ടത്തിൽതന്നെയാണല്ലോ പുള്ളോലിക്കലെ ഡോക്ടർ ജോർജ് ജേക്കബ് ലണ്ടനിൽ പോയി വിദ്യാഭ്യാസം നേടിയത് . അത് എങ്ങനെ സാധിച്ചു?"

"പുള്ളോലിക്കൽ കുടുംബത്തിന് അന്ന് ബന്ധുബലം മൂലം കുറച്ചുകൂടി മെച്ചപ്പെട്ട സാഹചര്യങ്ങൾ ഉണ്ടായിരുന്നു. അവർക്ക് കൂടുതൽ ഭൂസ്വത്തുമുണ്ടായിരുന്നു. വിദ്യാഭ്യാസ കാര്യങ്ങളെക്കുറിച്ച് മറ്റുള്ളവരേക്കാൾ അറിവും അവർക്ക് ഉണ്ടായിരുന്നു. തീർച്ചയായും നിങ്ങൾ എന്നെ കണ്ടതു പോലെ പുള്ളോലിക്കലെ ഡോക്ടറെയും കണ്ട് ഒരു അഭി മുഖം നടത്തുന്നത് നന്നായിരിക്കും." കൊച്ചുസാറിന്റെ നിർദ്ദേശം പരിഗണിക്കേണ്ടതാണെന്ന് എല്ലാവർക്കും ബോധ്യമായി. കഴിഞ്ഞ തലമുറയുടെ നന്മയെപ്പറ്റി സാർ പറ ഞ്ഞത് എല്ലാവരും ശ്രദ്ധിച്ചു കേട്ടു. അന്നത്തെ തലമുറയ്ക്ക് എന്തെല്ലാം പരിമിതികൾ ഉണ്ടായിരുന്നുവെങ്കിലും അവരുടെ വിശ്വാസത്തിനും അധ്വാന മനോഭാവത്തിനും പരിധിയോ പരിമിതികളോ ഉണ്ടായിരുന്നില്ല. വിശ്വാസവും ജീവിതവും അവർക്ക് രണ്ടായിരുന്നില്ല. അധ്വാനത്തിനും പ്രാർത്ഥ നയ്ക്കും അവർ ഒരേ പ്രാധാന്യം നൽകി. അവരുടെ ആ ജീവിത ശൈലിയാണ് ഇന്നത്തെ നമ്മുടെ എല്ലാ പുരോഗ തിയ്ക്കും അടിസ്ഥാനമെന്ന്, കുട്ടികൾ ഒരിക്കലും മറക്കരുത്.

ജീവിതം തനിക്ക് നൽകിയ സന്ദേശം അദ്ദേഹം ഞങ്ങ ൾക്ക് പകർന്നു നൽകി. എളിയവനെ ..... എന്ന വാക്യം തന്നെ ഓർമ്മിപ്പിച്ചത് കണ്ണന്താനത്തെ അപ്പച്ചനാണ്. നിങ്ങൾക്കും ഞാൻ അതു പകർന്നു നൽകുന്നു. പ്രാർത്ഥന എന്നാൽ ഏറെനേരം ഉരുവിടുന്നതിലല്ല അത് ഉൾക്കൊണ്ട് പ്രാർത്ഥി ക്കുന്നതിലാണ് ശ്രേഷ്ഠത എന്നു സാർ ഓർമ്മിപ്പിച്ചു. കർ ത്തൃപ്രാർത്ഥനയിൽ എല്ലാം അടങ്ങിയിരിക്കുന്നു. നമ്മുടെ കടക്കാരോട് നമ്മൾ ക്ഷമിക്കുന്നതുപോലെ ദൈവം നമ്മോടു ക്ഷമിക്കണമെന്നാണല്ലോ അവിടെ നാം പ്രാർത്ഥിക്കുന്നത്. 'പ്രാർത്ഥനകളുടെ അർത്ഥം മനസിൽ സൂക്ഷിച്ചുകൊണ്ട് വേണം നാം പ്രാർത്ഥിക്കേണ്ടതും പ്രവർത്തിക്കേണ്ടതും' കൊച്ചുസാർ പറഞ്ഞു നിർത്തി.

മുപ്പത്തഞ്ചു വർഷമായി പ്രമേഹ ബാധിതനായിരുന്ന കൊച്ചുസാറിനു മുമ്പു കണ്ടപ്പോഴുള്ള ക്ഷീണമൊന്നും ഇപ്പോൾ കാണുന്നില്ലല്ലോ എന്നു ബേബിച്ചായൻ പറഞ്ഞ പ്പോൾ വാർധക്യത്തിൽ ആരോഗ്യം വീണ്ടെടുത്ത അത്ഭുത കരമായ അനുഭവം അദ്ദേഹം പങ്കുവച്ചു. വർഷങ്ങളായി ഇൻസുലിൻ വലിയ തോതിൽ എടുത്തിരുന്ന താൻ ഇന്ന് ഒരു മരുന്നും കഴിക്കുന്നില്ല. പ്രകൃതിജീവനത്തിന്റെ സന്ദേശം കോത്തല ഇടവകയ്ക്ക് പരിചിതമാണെങ്കിലും അടുത്ത കാലംവരെ അതിനോട് മുഖം തിരിച്ചിരുന്ന സാറിന്റെ അനു ഭവം ഏറെ ശ്രദ്ധേയമായി. കൊച്ചുസാറിന്റെ മൂത്ത മകൻ ഗവേ ഷകൻ കൂടിയായ പ്രൊഫ. ഡോ. തോമസ് മാത്യു നിർദ്ദേ ശിച്ച ഒരു ഭക്ഷണക്രമം മാത്രം കൃത്യമായി പിന്തുടർന്നാണ് എല്ലാ മരുന്നുകളിൽ നിന്നും രോഗങ്ങളിൽ നിന്നും വിമുക്തി നേടുവാൻ അദ്ദേഹത്തിനു കഴിഞ്ഞത്. ഗുളികകളുടെ വലി യൊരു സമാഹാരം ഓരോ നേരവും അകത്താക്കികൊണ്ടി രുന്ന കൊച്ചുസാറിന് ഇന്നു ഭക്ഷണമാണ് മരുന്ന്. പുതിയ ഭക്ഷണക്രമത്തിലേക്കു വന്നതിനുശേഷം ആശുപത്രിയിലേ ക്കു പോകേണ്ടതായി വന്നിട്ടില്ല എന്നു സന്തോഷത്തോടെ സാർ പറഞ്ഞു.

പ്രകൃതിജീവനത്തിന്റെയും പരിസ്ഥിതി സംരക്ഷണത്തി ന്റെയും പാതകളിലൂടെ സഞ്ചരിക്കുവാൻ എക്കാലവും താല്പര്യം പ്രകടിപ്പിക്കുന്ന കോത്തലയിലെ യുവജന പ്രസ്ഥാനം പ്രവർത്തകർക്ക് ലഭിച്ച നിധിയാണ് കൊച്ചുസാർ പങ്കുവച്ച ജീവിത അനുഭവങ്ങളും സന്ദേശവുമെന്ന് സച്ചുവും രൂബേനും പറഞ്ഞു. ആ നിധി തീർച്ചയായും നമ്മുടെ ഇടവ കയ്ക്കും നാടിനും മാർഗ്ഗദർശകമാകുംവിധത്തിൽ തങ്ങൾ പകർന്നു നൽകുക തന്നെ ചെയ്യും. അവർ ഉറപ്പു നൽകി.

◆

# ഹരിതസേന - കോത്തലയുടെ കർമ്മസേന

**ആൽബിൻ ഷാജി**

**കോത്തല** സെഹിയോൻ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാന പ്രവർത്തകർ നാല് വർഷങ്ങൾക്കുമുമ്പ് രൂപം നൽകിയ ഒരു പ്രകൃതി സംരക്ഷണ സേനയാണ് ഹരിതസേന. 'പ്ലാസ്റ്റിക് മുക്തനാട് വരും തലമുറയ്ക്കായ്' എന്ന ലക്ഷ്യത്തോടെ കഴിഞ്ഞ നാലു വർഷക്കാലമായി ഹരിത സേനയുടെ പ്രവർത്തനങ്ങൾ വളരെ ഭംഗിയായി നടന്നുവരുന്നു. പുണ്യശ്ലോകനായ പരിശുദ്ധ പാമ്പാടി തിരുമേനിയുടെ മാതൃദേവാലയമായ പാമ്പാടി സെന്റ് ജോൺസ് കത്തിഡ്രലിൽനിന്ന് ആരംഭിച്ച് പരിശുദ്ധ തിരുമേനിയുടെ കബറിടം സ്ഥിതി ചെയ്യുന്ന പൊത്തൻപുറം മാർ കുറിയാക്കോസ് ദയറായിലേയ്ക്ക് നടത്തപ്പെടുന്ന ഭക്തിനിർഭരമായ റാസ മാലിന്യമുക്തമാക്കുവാൻ കഴിഞ്ഞ നാല് വർഷങ്ങളായി ഹരിതസേനയ്ക്ക് സാധിച്ചുവരുന്നു എന്നത് വളരെ സന്തോഷം നൽകുന്ന കാര്യമാണ്. തീർത്ഥയാത്രയ്ക്കിടയിൽ ഉടനീളം ഉണ്ടാകുന്ന പ്ലാസ്റ്റിക് മാലിന്യങ്ങൾ അപ്പോൾ തന്നെ സമാഹരിക്കുകയും അതു വളരെ നന്നായി സംസ്കരിക്കുകയും ചെയ്യുന്നതിൽ ഹരിതസേന വിജയിച്ചുവരുന്നു. ഈ കാരണത്താൽ തന്നെ ഹരിതസേന എന്ന ഈ സ്നേഹ കൂട്ടായ്മയ്ക്ക് ധാരാളം പ്രശംസകൾ ഏറ്റുവാങ്ങുവാനായി സാധിച്ചു. ഹരിതസേനയുടെ പ്രവർത്തനങ്ങൾ കൂടുതൽ മാധ്യമ ശ്രദ്ധ നേടുവാൻ കാരണമാവുകയും ചെയ്തു. പിന്നിടു നടന്നിട്ടുള്ള യുവജന പ്രസ്ഥാനം ഭദ്രാസന വാർഷിക സമ്മേളനങ്ങളിൽ എല്ലാംതന്നെ ഹരിതസേന പ്രവർത്തിച്ചിട്ടുണ്ട്.

പ്ലാസ്റ്റിക് ഉപയോഗം നിയന്ത്രിക്കുവാനുള്ള ഈ പ്രവർത്തനങ്ങൾ എല്ലാവരിലേയ്ക്ക് എത്തിക്കുവാൻ ഒരു പരിധി വരെ ഹരിതസേനയ്ക്ക് സാധിച്ചു വരുന്നു.

ഈ വർഷം മാർച്ച് 17-ാം തീയതി പുതുപ്പള്ളി സെന്റ് ജോർജ് വലിയ പള്ളിയിൽ നടന്ന നസ്രാണി സംഗമത്തിലും അന്നേദിവസം നടന്ന (നിലയ്ക്കൽ പള്ളിയിൽനിന്നു വലിയ പള്ളിയിലേക്ക്) മഹാ റാലിയിലും ഹരിതസേനയുടെ പ്രവർത്തനങ്ങൾ വ്യാപിപ്പിക്കുവാൻ കോത്തല യുവജനങ്ങൾക്ക് സാധിച്ചു. കനത്ത മഴയിലും ഹരിതസേന നടത്തിയ പ്രകൃതി ശുദ്ധീകരണം നവസമൂഹമാധ്യമങ്ങളിൽ വളരെയധികം ശ്രദ്ധ പിടിച്ചുപറ്റി.

ഹരിതസേനയുടെ പ്രവർത്തനങ്ങൾ കൂടുതൽ വ്യാപകമാക്കികൊണ്ട് പരിശുദ്ധ പരുമലതിരുമേനിയുടെ ഓർമ്മയോട് അനുബന്ധിച്ച് നാനാഭാഗങ്ങളിൽ നിന്നു പരുമല പള്ളിയിലേയ്ക്കുള്ള പദയാത്രകളിൽ പ്ലാസ്റ്റിക് മാലിന്യങ്ങൾ നീക്കം ചെയ്യുവാൻ കഴിഞ്ഞു. പരുമല എന്ന പുണ്യഭൂമിയെ മാലിന്യമുക്തമാക്കുവാൻ ആവശ്യമായ പദ്ധതികൾ ഹരിതസേന ആവിഷ്കരിച്ചുവരികയാണ്.

രാഷ്ട്രീയ സാമൂഹിക നേതാക്കളിൽനിന്നും ആത്മീയ അദ്ധ്യക്ഷൻമാരിൽ നിന്നും ലഭിച്ചിട്ടുള്ള ആശംസകൾ ഹരിതസേന നന്ദിയോടെ സ്മരിക്കുന്നു. നാളിതുവരെ നടത്തിയ ദൈവത്തോട് ഇനിയുള്ള പ്രവർത്തനങ്ങൾ എല്ലാതന്നെ വിജയമാക്കി തരുവാൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു.

## SKY IS THE LIMIT

# നീ രാജാവല്ല... ചക്രവർത്തി തന്നെയാകും

നെപ്പോളിയൻ കുട്ടിയായിരുന്നപ്പോൾ തെരുവിൽ ഒരു കൈനോട്ടക്കാരനെ കണ്ടുമുട്ടി. അവൻ ആകാംഷയോടെ കൈനീട്ടികൊണ്ട് അയാളോട് ചോദിച്ചു. "ഞാൻ രാജാവാകുമോ....?" കൈനോട്ടക്കാരൻ കൈ നോക്കിയിട്ട് പറഞ്ഞു "കുട്ടീ, നീ രാജാവാകില്ല" കേൾക്കേണ്ട താമസം അവൻ പൊട്ടിത്തെറിച്ചു "അതെന്താ ഞാൻ രാജാവാകില്ലാത്തത്?" " രാജാവാകാൻ യോഗ്യരായ ആളുകളുടെ കൈവെള്ളയിൽ ഒരു പ്രത്യേക രേഖ കാണും ആ രേഖ നിനക്കില്ല" "ആ രേഖ പോകുന്നതെതിലേയാണ്?" അവനും വിട്ടു കൊടുക്കുവാൻ ഭാവമില്ലായിരുന്നു. "ഇതിലെ" കൈനോട്ടക്കാരൻ കൈവെള്ളയിൽ വരച്ചു കാണിച്ചു. നെപ്പോളിയൻ തന്റെ നിക്കറിന്റെ പോക്കറ്റിൽ നിന്ന് ഒരു പേനാകത്തിയെടുത്ത് കൈ വെള്ളയിൽ അയാൾ പറഞ്ഞതിലൂടെ ആഴത്തിൽ വരച്ചു രക്തം ചീറി തെറിച്ചു. രക്തം വാർന്നൊലിക്കുന്ന കൈവെള്ള കാണിച്ചുകൊണ്ടവൻ ചോദിച്ചു. "ഇനി പറയ്, ഞാൻ രാജാവാകുമോ? താങ്കൾ കാണിച്ചുതന്ന സ്ഥാനത്ത് ഇപ്പോൾ വരയുണ്ടല്ലോ........"നെപ്പോളിയന്റെ പ്രവർത്തി കണ്ട് ആകെ അമ്പരന്ന് പോയ കൈനോട്ടക്കാരൻ പറഞ്ഞു. "നീ രാജാവല്ല ചക്രവർത്തി തന്നെയാകും, നിന്റെ നിശ്ചയദാർഢ്യവും ധീരതയും നിന്നെ വലിയവനാക്കും...."

ചരിത്ര താളുകളിൽ തങ്കലിപികളിൽ കൊണ്ട് കോറിയിട്ട നെപ്പോളിയന്റെ ജീവിതകഥ ആയിരങ്ങളെ ഇന്നും പ്രചോദിപ്പിച്ചുംകൊണ്ടിരിക്കുന്നു. നിശ്ചയദാർഢ്യത്തിന്റെ പ്രാധാന്യം വ്യക്തമാക്കുന്ന ഈ സംഭവകഥ ആരേയാണ് രോമാഞ്ചം കൊള്ളിക്കാത്തത്. നമുക്കില്ലാത്തത് അവസരങ്ങളോ കഴിവുകളോ അല്ല പിന്നെയോ, നിശ്ചയദാർഢ്യമാണ്. നിശ്ചയദാർഢ്യമാണ് ജീവിതവിജയികളുടെ കൂടെപ്പിറപ്പ്.

◆

Printed and Published by Secretary, Sehion Orthodox Christian Youth Movement, Kothala P. O., Pampady. Ph. 0481 - 2506183.
Printed at Sophia Print House, Kottayam. Managing Editor: Fr. P. M. Mani Panthanalil, Chief Editor: Sachu Shaji Abraham